## FOR FAVOURS RECEIVED



Inserted by
Dr. George Thomas, Dr. Grace Thomas, Gem & Greg.

ലക്കം 1 പുസ്തകം 48
1993 ജനുവരി



'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499


# മലങ്കരസഭ

# മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ




| | |
|---|---|
| വാർഷികവരിസംഖ്യ | 20 രൂപാ |
| ഇൻഡ്യയ്ക്കു വെളിയിൽ | 150 ,, |

# പത്രാധിപക്കുറിപ്പ്

## കപ്പദോക്യമുതൽ ദേവലോകംവരെ ഒരു ഗുരുസാഗരം

മലങ്കരസഭ മഹാഗുരുക്കന്മാരെ സ്മരിക്കുന്ന മാസമാണ് ജനുവരി. കപ്പദോക്യൻ പിതാക്കന്മാരും, ദേവലോകത്ത് കബറടങ്ങിയിട്ടുള്ള രണ്ടു മഹാഗുരുക്കന്മാരും ഈ ഗുരുസാഗരത്തിന്റെ ഗാംഭീര്യം വിളിച്ചറിയിക്കുന്നു.

വലിയ മാർ ബസേലിയോസ് (330–379) കൈസറിയായിലെ മെത്രാപ്പോലീത്തായായി സംഭവബഹുലമായ ഒരു കാലഘട്ടത്തിൽ സഭയ്ക്ക് നേതൃത്വം നൽകി. അദ്ദേഹത്തിന്റെ സഹോദരനായ ഗ്രീഗോറിയോസ് (335–394) എന്ന, നിസായുടെ നക്ഷത്രം ഒരു യോഗിവര്യനും ആദ്ധ്യാത്മിക ചിന്തയുടെ അനന്യ ജ്യോതിസും ആയിരുന്നു, രണ്ടുപേരുടെയും ആത്മമിത്രമായിരുന്നു നാസിയാൻസിലെ ഗ്രീഗോറിയോസ് (330–389) "ദൈവശാസ്ത്രജ്ഞൻ" എന്ന വിശേഷണത്തിനനുയോജ്യനായി ശുശ്രൂഷ നിർവ്വഹിച്ചു. മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ (1874–1964) മലങ്കരസഭയ്ക്ക് സ്വാതന്ത്ര്യത്തിന്റെയും വികസനത്തിന്റെയും പുത്തൻ പുലരി സമ്മാനിച്ചു. മോറാൻ മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ (1884–1975) ത്യാഗപൂർണ്ണവും നിർണ്ണായകവുമായ തീരുമാനങ്ങളോടെ സഭയെ നയിച്ച് അതിന്റെ ആരാധനാ–വേദശാസ്ത്ര മേഖലകളെ പുഷ്ടിപ്പെടുത്തി. ഇവരിൽനിന്ന് ഓരോ ഉദ്ധരണി നമ്മെ ചിന്തിപ്പിക്കുവാൻവേണ്ടി ഇവിടെ സമർപ്പിക്കുന്നു.

1. മഹാനായ ബസേലിയോസിനെ പീഡിപ്പിക്കുവാൻ വാലൻസ് ചക്രവർത്തി നിയോഗിച്ച ഉദ്യോഗസ്ഥനോട് അദ്ദേഹം:

"വസ്തുവകകൾ കണ്ടുകെട്ടുമെന്നോ? ഒന്നും സ്വന്തമായിട്ടില്ലാത്തവന്റെ, എന്തു കണ്ടുകെട്ടാനാണ്? ഏതാനും ഗ്രന്ഥങ്ങളും ഒരു കീറിപ്പറിഞ്ഞ കുപ്പായവുമല്ലാതെ എനിക്കൊന്നും ഇല്ല. നാടുകടത്തുമെന്നു പറഞ്ഞാലും എനിക്കൊന്നുമില്ല. കാരണം, എനിക്ക് എല്ലായിടവും ഒരുപോലെ മാത്രമേ തോന്നുന്നുള്ളൂ. എന്റെ സ്വന്തനാടു മാത്രമല്ല, എന്നെ നാടു കടത്തുന്നിടവുമെല്ലാം എന്റെ സ്വന്തമാണ്. കാരണം ഈ ഭൂമി മുഴുവൻ ദൈവത്തിന്റേതാണ്. അതിലെ ഒരു തൽക്കാല താമസക്കാരൻ മാത്രമാണ് ഞാൻ. പീഡനങ്ങളും എനിക്കൊരു ദോഷവും വരുത്തുകയില്ല. എന്റെ ശരീരവും എനിക്കു സ്വന്തമായിട്ടുള്ളതല്ല, ....മരണം എന്നെ എന്റെ കർത്താവിനോട് കൂടുതൽ അടുപ്പിക്കുന്നു. അതുകൊണ്ട് അത് എനിക്ക് തരുന്നതുമൂലം നിങ്ങൾ എന്നോട് ദയ കാട്ടുകയാണ്".

2. നിസായിലെ ഗ്രീഗോറിയോസ് ഉത്തമഗീതത്തെക്കുറിച്ചുള്ള വ്യാഖ്യാനത്തിൽ എഴുതി:

"രക്ഷയുടെ ഏററവും പൂർണ്ണവും അനുഗൃഹീതവുമായ വഴി സ്നേഹത്തിന്റേതാണ്. എല്ലാ മനുഷ്യരും രക്ഷിക്കപ്പെട്ടവന്റെ സത്യത്തിന്റെ ജ്ഞാനത്തിലേക്ക് വരുവാനും ആഗ്രഹിക്കുന്നവൻ, കാണിക്കുന്നത് ഈ സ്നേഹമാണ്. പക്ഷേ ചിലർക്ക് രക്ഷ, ഭയത്തിന്റെ വഴിയിലാണ് പരിചിതമായിരിക്കുന്നത്. നരകത്തിലെ ശിക്ഷയെ ഭയന്നാണ് അവർ തെററു ചെയ്യാതിരിക്കുന്നത്. മററു ചിലർക്ക് രക്ഷ പ്രതിഫലത്തിന്റെയും, നേട്ടങ്ങളുടെയും ഭാഷയിലേ മനസ്സിലാകൂ".

3. നാസിയാൻസിലെ ഗ്രീഗോറിയോസ് രണ്ടാം വേദശാസ്ത്ര പ്രഭാഷണത്തിൽ, യുക്തി തന്നെ നമ്മെ ദൈവത്തിങ്കലേക്ക് നയിക്കുമെന്നു പറയുന്നു.

"യുക്തിബോധം നമുക്കു ദൈവത്തിൽനിന്ന് കിട്ടിയതാണ്. അതു ദൈവംതന്നെ നമ്മിൽ നട്ടിരിക്കുന്നു. അതുതന്നെയാണ് നമ്മുടെ ആദ്യപ്രമാണം. അതിൽ നാമെല്ലാം പങ്കാളികളുമാണ്. ദൃശ്യമായ സംഗതികളിൽക്കൂടി അതുതന്നെയാണ് നമ്മെ ദൈവത്തിങ്കലേക്ക് നയിക്കുന്നതും".

4. പ: ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ അദ്ദേഹത്തിന്റെ അന്ത്യകല്പനയിൽ (1963) എഴുതി:

"നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണ്. എന്നാൽ ഒരു കുറവുണ്ട് എന്ന് നാം നിങ്ങളെ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പററി നാം മുമ്പിനാലെ നിങ്ങൾക്ക് എഴുതിയിട്ടുള്ളതുമാണ്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ

## ധ്യാന പംക്തി

**– ബസീലിയൻ**

## ദനഹായ്ക്കുശേഷം രണ്ടാം ഞായർ
### ജനുവരി 17

(വി. യോഹ. 1:43–51)

അത്തിയുടെ ചുവട്ടിലിരുന്നു ന്യായപ്രമാണവും പ്രവചനങ്ങളും പഠിക്കുകയും, അതിൽ എഴുതിയിരിക്കുന്നവനെ കണ്ടെത്താൻ ആഗ്രഹിക്കുകയും ചെയ്തവനാണ് നഥനയേൽ. അപ്പോഴാണ് ഫിലിപ്പോസ് പറഞ്ഞത്–അവനെ കണ്ടെത്തിയിരിക്കുന്നു; അവൻ യോസേഫിന്റെ പുത്രനായ യേശു എന്ന നസ്രത്തുകാരൻ തന്നെ.

ഒട്ടും പ്രാധാന്യമുള്ള പട്ടണമല്ല നസ്രത്ത്. താൻ വായിച്ചിട്ടുള്ളിടത്തൊന്നും നസ്രത്തിൽനിന്നാണു മിശിഹാ വരുന്നതെന്നു സൂചിപ്പിച്ചിട്ടുമില്ല. അതുകൊണ്ട് നഥനയേലിനൊരു സംശയം. 'നസ്രത്തിൽനിന്നു വല്ല നന്മയും വരുമോ? ഫിലിപ്പോസ് പറഞ്ഞു: വന്നു കാൺക.

അപ്രധാനമെന്നു തോന്നുന്ന സ്ഥലത്തുനിന്നോ വ്യക്തികളിൽനിന്നോ രക്ഷ വന്നുകൂടായ്കയില്ല എന്നു ചിന്തിച്ചാകാം നഥനയേൽ യേശുവിനെ കാണുവാൻ ചെന്നത്. അതിനുള്ള അനവധി ദൃഷ്ടാന്തങ്ങളും വേദപുസ്തകത്തിലുണ്ട്. കാപട്യമില്ലാത്ത യിസ്രയേല്യനെന്ന് യേശു നഥനയേലിനെക്കുറിച്ച് സാക്ഷിച്ചതും അതുകൊണ്ടുതന്നെ. 'വന്നു കാൺക" എന്ന ആഹ്വാനത്തെ തള്ളിക്കളഞ്ഞിരുന്നു എങ്കിൽ വലിയ രക്ഷയെ അവഗണിക്കുന്നവനായിത്തീരുമായിരുന്നു നഥനയേൽ (എബ്രാ. 2:3–4). ആഹ്വാനത്തെ സ്വീകരിച്ചതുകൊണ്ട് യേശുവിന്റെ മഹിമയെ മനസിലാക്കുവാനും, അവനെ ദൈവപുത്രനായും യിസ്രയേലിന്റെ രാജാവായും ഏററുപറയുവാനും സാധിച്ചു. ക്രിസ്തുവിനെ കണ്ടെത്തുന്നവർ തങ്ങളുടെ ഹൃദയങ്ങളിൽ അവനെ കർത്താവായി വിശുദ്ധീകരിക്കണമെന്നാണ് വി. പത്രോസ് ഓർമ്മപ്പെടുത്തുന്നത് (1 പത്രോ. 3:14).

യോഹന്നാൻ ശ്ലീഹാ എഴുതുന്നു: ആദിമുതലുള്ളതും ഞങ്ങൾ കേട്ടതും സ്വന്ത കണ്ണുകൊണ്ടു കണ്ടതും ഞങ്ങൾ നോക്കിയതും ഞങ്ങളുടെ കൈതൊട്ടതുമായ ജീവന്റെ വചനമാണ് യേശു (1 യോഹ. 1;1). ശ്ലീഹന്മാർ സ്വന്ത കണ്ണുകൊണ്ട് അവനെ കാണുകയും, അവൻ നല്ലവനെന്നു രുചിച്ചറിയുകയും ചെയ്തു. മററുള്ളവരുടെ കണ്ണുകൊണ്ട് യേശുവിനെ കാണാൻ ശ്രമിക്കരുത് അങ്ങനെയുള്ളവർ യേശുവിന്റെയും പരിശുദ്ധ സഭയുടെയും ശത്രുക്കളായിതീരും. വിദ്വാന്മാരുടെ കണ്ണുകൊണ്ട് ഉണ്ണിയേശുവിനെ കാ

---

തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്നു ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെ ഇടയിൽനിന്നും തീർത്തു മാഞ്ഞു പോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്''. ഈ കുറവ് തീർത്തും പരിഹരിക്കപ്പെടണം........''

5. പ: ബസേലിയോസ് ഔഗേൻ പ്രഥമൻ 1947–ൽ എഴുതി:

''സഭയുടെ വഴക്കുകൾ തീർന്നിട്ടു എന്തെങ്കിലും പ്രവർത്തിക്കാമെന്നു വിചാരിക്കുന്നതായാൽ ഒരിക്കലും സാധിക്കുന്നതല്ല. സഭയിൽ സജീവമായ പ്രവർത്തനം നടക്കുമ്പോൾ സമാധാനം ഉണ്ടാകുന്നതാണ്. യോജിപ്പാൻ ഇന്നു മനസ്സില്ലാത്തവർ നാളെ യോജിച്ചുകൊള്ളും. എതിർപ്പിനെ തടഞ്ഞു കാലം പോക്കിയാൽ പോരാ. സഭയിൽ ഇപ്പോൾ നിർദ്ദേശിച്ചിട്ടുള്ള പുരോഗമന പദ്ധതി കാര്യക്ഷമമായി പ്രായോഗികമാക്കുന്നതിനു സഭാംഗങ്ങൾ മുന്നോട്ടു വരണം. അപ്പോൾ നമ്മുടെ സഭയുടെ ദുഷ്ക്കാലം തീരും. പുതിയ ഭാരത്തിൽ നാം ശോഭിക്കും. നമ്മുടെ സഭ പ്രശോഭിത ദീപസ്തംഭമാകും....''

## ഉപസംഹാരം

മഹാനായ ബസേലിയോസിന്റെ ഉൾക്കരുത്ത് നമുക്കു മാതൃകയാകട്ടെ. നിസായിലെ ഗ്രിഗോറിയോസിന്റെ സാർവ്വലൗകിക രക്ഷാവീക്ഷണം നമ്മെയും നയിക്കട്ടെ. നാസിയാൻസിലെ ഗ്രീഗോറിയോസിന്റെ യുക്തിഭദ്രതയെക്കുറിച്ചുള്ള സൂക്ഷ്മത നമുക്കും ഉണ്ടാകട്ടെ. വലിയ ബാവായുടെ വിമർശനം നമ്മെ ശുദ്ധീകരിക്കുവാൻ പ്രാപ്തമാകട്ടെ. ഔഗേൻബാവായുടെ ദർശനം, പ്രതിസന്ധികളിൽ ധൈര്യപൂർവ്വം പ്രവർത്തിച്ചുകൊണ്ട് പുരോഗമിക്കുവാൻ നമ്മെ ശക്തരാക്കട്ടെ.

**ജെ. കെ.**

ണാൻ ശ്രമിച്ച ഹെരോദാവിനു യേശുവിനെ കാണാൻ കഴിഞ്ഞില്ല; യിസ്രയേൽ ബാലൻമാരുടെ അന്തകനായി തീരുകയും ചെയ്തു. യേശുവിനെ സർവ്വാത്മനാ കാണാൻ കഴിയുന്നവർക്ക് തുറക്കപ്പെട്ട സ്വർഗ്ഗത്തെയും, മനുഷ്യപുത്രന്റെ അടുക്കൽ ദൈവദൂതൻമാർ കയറിയിറങ്ങുന്നതിനെയും കാണാനുള്ള അവകാശവും സിദ്ധിക്കുന്നതാണ്.

## ദനഹായ്ക്കുശേഷം മൂന്നാം ഞായർ ജനുവരി 24

### (തൊഴിലാളിദിനം)

വി. മർക്കോ, 6:1–6

മുപ്പതു വയസുവരെയും സാധാരണ തൊഴിലാളിയായി ജീവിച്ചിരുന്ന മനുഷ്യൻ. പെട്ടെന്നു ജ്ഞാനത്തോടെ ഉപദേശിക്കുന്നതും വീര്യപ്രവൃത്തികൾ നിർവ്വഹിക്കുന്നതും കണ്ടപ്പോൾ സ്വന്ത നാട്ടുകാർക്ക് അതൃപ്തിയും അസൂയയും. പ്രസംഗം ഉൾക്കൊള്ളാനോ കേട്ടതനുസരിച്ച് മാനസാന്തരപ്പെടാനോ അവർക്കു മനസില്ല. 'ഇവൻ ഇന്ന വീട്ടിലെ മരപ്പണിക്കാരനല്ലേ' എന്ന മനോഭാവം. പ്രപഞ്ചത്തിന്റെ തച്ചുപണിക്കാരനെയാണ് അവർ പുച്ഛത്തോടെ വീക്ഷിക്കുന്നതെന്ന് അറിഞ്ഞിരുന്നതുമില്ല.

സകലത്തിലും തന്റെ സഹോദരൻമാർക്ക് സദൃശമാകേണ്ടിയിരുന്ന കർത്താവ് (എബ്രാ. 2:17–18) തൊഴിലാളിക്കുവേണ്ടി തൊഴിലാളിയായി ജീവിച്ചു. സുവിശേഷരാജ്യത്തിന്റെ കെട്ടുപണിക്കുവേണ്ടി കർത്താവ് തിരഞ്ഞെടുത്തതും ഓരോ തൊഴിലിനോട് ആഭിമുഖ്യം ഉള്ളവരെയായിരുന്നു. ആ കൂട്ടത്തിൽ മീൻപിടിത്തക്കാർ, ചുങ്കം പിരിവുകാർ, കൂടാരപ്പണിക്കാർ എന്നിവരൊക്കെയുണ്ട്. അവരിൽകൂടി സഭ വളർന്നു. ഏതു പണി ചെയ്യുന്നവനും ദൈവത്തെ മഹത്വപ്പെടുത്താനാകുമെന്നു ചിന്തിക്കാനും, ആത്മീകമായി അവർക്കു വേണ്ടുന്ന പ്രോൽസാഹനം നൽകുവാനും നമുക്കു കഴിയണം. മുതലാളിയായാലും തൊഴിലാളിയായാലും, പണ്ഡിതനായാലും പാമരനായാലും, ധനവാനായാലും ദരിദ്രനായാലും എല്ലാവരും ക്രിസ്തുവിൽ ഏകശരീരമത്രെ. ശരീരത്തിൽ ഭിന്നത വരാതെ അവയവങ്ങളായ നാം അന്യോന്യം മാനം കൊടുത്തു ദൈവത്തെ മഹത്വപ്പെടുത്തണം (1 കൊരി. 12:12–27).

## ദനഹായ്ക്കുശേഷം നാലാം ഞായർ ജനുവരി 31

(മർക്കോ. 1:12–20)

യോഹന്നാനാൽ മാമ്മോദീസ ഏറ്റുകഴിഞ്ഞപ്പോൾ യേശുവിനെ ആത്മാവ് മരുഭൂമിയിലേക്കു നയിച്ചു. ഉപവാസത്തിലും പ്രാർത്ഥനയിലും ചിലവഴിച്ച ദിവസങ്ങളായിരുന്നു അവ. അതിൽകൂടി സാത്താന്യപരീക്ഷണങ്ങളെ അതിജീവിക്കുവാനുള്ള ശക്തി നേടുക മാത്രമല്ല, കാട്ടുമൃഗങ്ങളോടുകൂടെ പാർക്കുവാനും സാധിച്ചു.

യിസ്രയേലിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കാണ് ക്രിസ്തു കടന്നുവന്നത്. എന്നാൽ സ്വന്തക്കാരായ യഹൂദൻമാർ അവനെ കൈക്കൊണ്ടില്ല. അതിനെക്കാളുപരി, യഹൂദൻമാരുടെ കാപട്യവും അവിശ്വസ്തതയും മനസിലാക്കിയിരുന്ന കർത്താവ് തന്നത്താൻ അവരുടെ പക്കൽ വിശ്വസിച്ചേൽപ്പിച്ചില്ല എന്നതാണു സത്യം (യോഹ. 2:24–25). യഹൂദൻമാരുടെ ഭവനങ്ങളിലോ, കുറഞ്ഞപക്ഷം സത്രത്തിൽ പോലുമോ ജനിക്കാൻ അവൻ തയ്യാറായതുമില്ല. ആടുമാടുകൾ വിശ്രമിച്ചിരുന്ന കാലിത്തൊഴുത്തിൽ പിറന്നു. മാമ്മോദീസായ്ക്കുശേഷം മരുഭൂമിയിൽ ആയിരുന്നപ്പോഴും കാട്ടുമൃഗങ്ങളോടൊത്തു സഹവസിച്ചു. കപടഭക്തിക്കാരേക്കാൾ കാട്ടുമൃഗങ്ങളെ വിശ്വസിക്കുന്നതാണ് നല്ലതെന്നു കർത്താവു പഠിപ്പിക്കുകയായിരുന്നു.

മനുഷ്യരുടെ കയ്യിൽ തന്നത്താൻ വിശ്വസിച്ചേൽപ്പിക്കാത്തവൻ—കാട്ടുമൃഗങ്ങളെ വിശ്വസിച്ചവൻ തനിക്കായി ശിഷ്യൻമാരെ വേർതിരിക്കുന്നതും നോക്കുക. മൽസ്യങ്ങളുമായി സദാ സഹവാസം പുലർത്തിയിരുന്ന മീൻപിടിത്തക്കാരെയാണ് ആദ്യം തിരഞ്ഞെടുത്തത്. പ്രകൃതിയുമായുള്ള ബന്ധവും, കർമ്മകുശലതയും മനുഷ്യരെ പിടിക്കുവാൻ അത്യന്താപേക്ഷിതമാണ്. അങ്ങനെയുള്ള സഭ തന്റെ മുമ്പിൽ വിശുദ്ധയും നിഷ്കളങ്കയുമായി നിൽക്കേണ്ടതിന് ക്രിസ്തു തന്നത്താൻ സഭയ്ക്കുവേണ്ടി ഏല്പിച്ചുകൊടുക്കുകയുണ്ടായി (എഫേ. 5:26–27).

മരുഭൂമിയിൽ കാട്ടുമൃഗങ്ങളുടെ സഹവാസവും, ദൂതൻമാരുടെ ശുശ്രൂഷയും കിട്ടിയവന് മനുഷ്യരിൽനിന്ന് എന്തു കിട്ടി? അവൻ വന്നു വിളിക്കുമ്പോൾ വലയും, വഞ്ചിയും, കൂലിക്കാരും, പിതാവും അവനെ അനുഗമിപ്പാൻ തടസം നിൽക്കുമോ?

(ശേഷം 25–ാം പേജിൽ)

### മായൽത്തോ–ഫെബ്രുവരി–2

ഈ വർഷം ഫെബ്രുവരി 2-ാം തീയതി മൂന്നു നോമ്പിന്റെ രണ്ടാം ദിവസമാണല്ലോ. അന്ന് മോറാനായ പെരുന്നാൾ–മായൽത്തോ, നമ്മുടെ കർത്താവിന്റെ ദേവാലയപ്രവേശനപ്പെരുന്നാൾ, ആകയാൽ രാവിലെ എല്ലാ പള്ളികളിലും വി. കുർബാന അർപ്പിക്കണമെന്നും എന്നാൽ ഭക്ഷണക്രമം നോമ്പിന്റെ ആയിരിക്കണമെന്നും നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി അറിയിക്കുന്നു.

# ഓർത്തഡോക്സ് ആരാധനകൾ വി. വേദപുസ്തക അടിസ്ഥാനത്തിൽ

വെരി. റവ. സി. കെ. ജോസഫ് റമ്പാൻ

ഓർത്തഡോക്സ് ആരാധനയെ സംബന്ധിച്ച്, വേർപാട് പെന്തക്കോസ്, ബ്രദർ മിഷ്യൻ മുതലായ ക്രിസ്തീയസമൂഹങ്ങൾ പറയുന്നത് ഇങ്ങനെയാണ്: പിതാക്കന്മാർ എന്തൊക്കെയോ എഴുതിവച്ചു; ഓർത്തഡോക്സുകാർ അത് ചൊല്ലിക്കൂട്ടുന്നു. അവരുടെ ആരാധനകൾക്ക് വി. വേദപുസ്തക അടിസ്ഥാനം ഇല്ല. പാരമ്പര്യങ്ങൾക്കും, പിതാക്കന്മാരുടെ എഴുത്തുകൾക്കുമാണ് അവർ പ്രാധാന്യം കൊടുക്കുന്നത്, അല്ലാതെ തിരുവചനങ്ങൾക്കല്ല എന്നാണ് പറയുന്നത്. ഓർത്തഡോക്സ് ആരാധനകൾ, ശുശ്രൂഷകൾ, നമസ്കാരങ്ങൾ ഇവയെക്കുറിച്ചുള്ള അജ്ഞതമൂലമാണ്. ഓർത്തഡോക്സ് ആരാധനകളെ കൂലങ്കഷമായി പഠിക്കുന്ന ഏതൊരു വ്യക്തിക്കും അവയെല്ലാം വി. വേദപുസ്തകാധിഷ്ഠിതമാണെന്ന് ബോദ്ധ്യമാകും.

വി. വേദപുസ്തകം ഇന്നുള്ള നിലയിൽ ക്രിസ്ത്യാനികൾക്ക് ലഭിക്കുന്നത് പതിനാലാം നൂററാണ്ടിലെ നവോത്ഥാനകാലത്ത് അച്ചടിയന്ത്രങ്ങളും അതിനുപയുക്തമായ മററുപകരണങ്ങളും കണ്ടുപിടിച്ചതിനുശേഷമാണ്. അതിനുമുമ്പ് തോൽചുരുളുകളിലും, പാപ്പിറസ് ചെടികളുടെ ഇലകളിലും ആയിരുന്നു എഴുതിയിരുന്നത്. വലിയ ധനികന്മാർക്കു മാത്രമെ ആ ചുരുളുകൾ വാങ്ങുവാൻ സാധിക്കമായിരുന്നുള്ളൂ. സാധാരണക്കാർക്ക് വി. വേദപുസ്തകം അപ്രാപ്യമായിരുന്നു. പിതാക്കന്മാർ ആരാധനാഗാനങ്ങളും, പ്രാർത്ഥനാഗാനങ്ങളും രചിച്ചപ്പോൾ അവർ വായിച്ച് ഹൃദിസ്ഥമാക്കിയിരുന്ന ജീവന്റെ വചനങ്ങൾ (വി. വേദപുസ്തകം അവർക്ക് മനപാഠമായിരുന്നു) അവർ എഴുതിയ ആരാധനാഗാനങ്ങൾ, ശുശ്രൂഷാഗാനങ്ങൾ, പ്രാർത്ഥനാഗാനങ്ങൾ എന്നിവയിൽ സാധാരണക്കാരന് മനസിലാക്കാവുന്ന വിധത്തിൽ ലളിതമായ ഭാഷയിൽ എഴുതി. പിതാക്കന്മാർ ആ ഗാനങ്ങളെ വിശ്വാസികളെ പഠിപ്പിച്ചു. അവർ ആ ഗാനങ്ങൾ ഞായറാഴ്ചകളിലും, മാറാനായ പെരുന്നാളുകളിലും ആലപിച്ചു. സന്ധ്യാപ്രഭാതനമസ്കാരങ്ങളിൽ ആ പ്രാർത്ഥനാഗാനങ്ങൾ ഉരുവിട്ടു. അങ്ങിനെ ആരാധനകളിൽകൂടിയും, നമസ്കാരങ്ങളിൽ കൂടിയും വി. വേദപുസ്തകത്തിലെ ജീവന്റെ വചനങ്ങൾ അവർ ഉരുവിട്ടുകൊണ്ടിരുന്നു. ഉദാഹരണമായി വി. കുർബാനയ്ക്ക് ഉപയോഗിക്കുന്ന ഒരു ഗാനമാണ് 'ഭൂവിലശേഷം' എന്നുള്ളത്.

ആ ഗാനത്തിന്റെ ആധാരം വി. മർക്കോസിന്റെ സുവിശേഷം 16—ന്റെ 15—ഉം വി. മത്തായിയുടെ സുവിശേഷം 28—ന്റെ 19—ഉം 20—ഉം വാക്യങ്ങളാണ്,

മർക്കോ 16:15 'പിന്നെ അവൻ അവരോട്, നിങ്ങൾ ഭൂതലത്തിൽ ഒക്കെയും പോയി സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിപ്പിൻ.'

മത്താ. 28:19—20 'ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും, ഞാൻ നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ട് സകല ജാതികളെയും ശിഷ്യരാക്കികൊൾവിൻ.'

പിതാക്കന്മാർ ആ വാക്യങ്ങൾ ഗാനരൂപത്തിലാക്കിയപ്പോൾ അലങ്കാരപദങ്ങളും, വിശേഷണവും ചേർത്ത് ദൈവവചനങ്ങളെ മനോഹര കാവ്യരൂപത്തിലാക്കുകയാണ് ചെയ്തത്. അപ്രകാരമുള്ള ഗാനങ്ങൾ ഉരുവിട്ട സഭാംഗങ്ങൾ പ്രഭാത സന്ധ്യാനമസ്കാരങ്ങളിൽകൂടി വി. വേദപുസ്തകത്തിലെ ജീവവചനങ്ങൾ ധ്യാനിച്ച് നമസ്കരിക്കയാണ് ചെയ്യുന്നത്. അതുപോലെ തന്നെ 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്നുള്ള പ്രാർത്ഥന ചൊല്ലുമ്പോൾ ഉരുവിടുന്നത് വി. മത്തായി 6:9 മുതൽ 13 വരെയും, വി. ലൂക്കോസ് 11:2 മുതൽ 4 വരെയും, 'കൃപനിറഞ്ഞ മറിയമെ' എന്ന് ചൊല്ലുമ്പോൾ വി. ലൂക്കോസ് 1:28, 42, 43 എന്നീ വാക്യങ്ങളാണ്. തന്റെ സ്തുതികളാൽ എന്നുള്ളത് ചൊല്ലുമ്പോൾ വി. മത്തായി 21:9, വി. മർക്കോസ് 11:10 എന്നീ വാക്യങ്ങളാണ് ദിവസവും രണ്ടുനേരം പ്രാർത്ഥിക്കുന്ന ഓർത്തഡോക്സ്കാരൻ ഉരുവിടുന്നത്. ഓർത്തഡോക്സ്കാരന്റെ വി. കുർബാനയുടെയും ശുശ്രൂഷകളുടെയും, നമസ്കാരങ്ങളുടെയും ആധാരം വി. വേദപുസ്തകത്തിലെ ജീവവചനങ്ങളാണ്. ഇത്രയും അധികം വേദപുസ്തക ഉദ്ധരണികൾ ആരാധനകളിൽ ഉപയോഗിക്കുന്ന ഓർത്തഡോക്സ് സഭ എത്രയോ ധന്യയാണ് എന്ന് നിസംശയം പറയാം. അതിനാലാണ് ഓർത്തഡോക്സ് ആരാധന വി. വേദപുസ്തകവെളിച്ചത്തിൽ എന്ന ലേഖനപരമ്പര എഴുതുവാനുള്ള കാരണം.

ദേവാലയത്തിൽ പ്രവേശിക്കുമ്പോഴത്തെ പ്രാർത്ഥന:

"ബഹുമതിപൂർവ്വം നിന്റെ ഭവനത്തിലേക്കു ഞാൻ വന്ന് എന്റെ നേർച്ചകാം നിനക്കു കഴിക്കും"ൃ

സങ്കീ. 5:7. ഞാനൊ, നിന്റെ കൃപയുടെ ബഹുത്വത്താൽ നിന്റെ ആലയത്തിലേക്ക് ചെന്ന് നിന്റെ വിശുദ്ധ മന്ദിരത്തിന്നു നേരെ നിങ്കലുള്ള ഭക്തിയോടെ ആരാധിക്കും.

സങ്കീ. 22:7. അവന്റെ ഭക്തന്മാർ കാൺകെ ഞാൻ എന്റെ നേർച്ചകളെ കഴിക്കും.

സങ്കീ. 96:8. യഹോവെക്കു അവന്റെ നാമത്തിന്നു തക്ക മഹത്വം കൊടുപ്പിൻ, തിരുമുൽകാഴ്ചയുമായി അവന്റെ പ്രകാരങ്ങളിൽ ചൊല്ലുവിൻ.

# വി. കുർബാന

## പരസ്യശുശ്രൂഷയ്ക്കു മുമ്പുള്ള ഗാനം

1. കർത്താവേ! പ്രാർത്ഥന കേട്ടരുളം
ഹാ—ലേ—ലുയ്യാ
കൈക്കൊള്ളണമഹറോനണച്ചതുപോലേ—
ധൂപമിതും
കണ്ടടിയാർ ശുശ്രൂഷയെ നിനുവയരിൻ—
യാചന—പോൽ
കടലതിൽ യൗനാനെ—ന്നപോ—ലെ
കനിയുക ദാസന്മാ—രിലെന്നും.
കർത്താവേ........

സങ്കീ. 28:1, 2. യഹോവേ, ഞാൻ നിന്നെ വിളിച്ചപേക്ഷിക്കുന്നു......... നിന്നോട് നിലവിളിക്കുമ്പോഠം എന്റെ യാചനകളുടെ ശബ്ദം കേഠംക്കേണമേ.

സങ്കീ. 30:8. യഹോവേ, ഞാൻ നിന്നോട് നിലവിളിച്ചു; യഹോവയോട് ഞാൻ യാചിച്ചു.

സങ്കീ. 27:7. യഹോവേ, ഞാൻ ഉറക്കെ വിളിക്കുമ്പോഠം കേഠംക്കേണമേ.

കൈക്കൊള്ളണ........സംഖ്യാ. 16:47, 48. മോശ കല്പിച്ചതുപോലെ അഹറോൻ കലശം എടുത്തു സഭയുടെ നടുവിലേക്ക് ഓടി. ബാധ ജനത്തിന്റെ ഇടയിൽ തുടങ്ങിയിരിക്കുന്നതു കണ്ടു, ധൂപം കാട്ടി ജനത്തിനുവേണ്ടി പ്രായശ്ചിത്തം കഴിച്ചു, മരിച്ചവർക്കും ജീവനുള്ളവർക്കും നടുവിൽ നിന്നപ്പോഠം ബാധ അടങ്ങി.

2. കർത്താവേ! നിലവിളികേട്ടരുളം
ഹാ—ലേ—ലുയ്യാ.
തീരുകതിരുനാമത്തിനു സുഖകരമാ—
യീധൂപം
തൃക്കരളിന്നലിവിന്നനുകൂലമതാം—
മൂലവുമായ്
നിരപ്പാകണമേ ദൈ—വമേ—നിൻ
നിരുപമകൃപയാൽ ഞ—ങ്ങളോട്
കർത്താവേ........

കർത്താവേ ഞങ്ങളുടെ പ്രാർത്ഥന കേട്ട് ഉത്തരമരുളേണമെ. ഞങ്ങഠം നിനക്കു സമർപ്പിക്കുന്ന ഈ ധൂപത്തെ അഹറോൻ അണച്ച ധൂപം എന്നപോലെ നീ സ്വീകരിക്കേണമെ. ഞങ്ങഠം നടത്തുന്ന ഈ ശുശ്രൂഷ നിനുവേക്കാരുടെ പ്രാർത്ഥന പോലെ നിനക്ക് സ്വീകാര്യമായിതീരേണമെ. സമുദ്രത്തിൽപെട്ടുപോയ യോനയോട് നീ കരുണ ചെയ്തതുപോലെ ഞങ്ങളിലും കരുണചെയ്യണമേ.

കണ്ടടിയാർ........ യോന 3:5 നിനെവേക്കാർ ദൈവത്തിൽ വിശ്വസിച്ച് ഒരു ഉപവാസം പരസ്യം ചെയ്തു. വലിയവരും ചെറിയവരും ഒരുപോലെ രട്ടുടുത്തു.

യോന 3:8. മനുഷ്യനും മൃഗവും രട്ടു പുതച്ച് ഉച്ചത്തിൽ ദൈവത്തോട് നിലവിളിച്ചു അപേക്ഷിക്കണം; ഓരോരുത്തൻ താന്താന്റെ ദുർമ്മാർഗ്ഗവും താന്താന്റെ കൈക്കലുള്ള സാഹസവും വിട്ടു മനംതിരികയും വേണം.

കടലതിൽ........ യോന 2:7. എന്റെ പ്രാണൻ എന്റെ ഉള്ളിൽ ക്ഷീണിച്ചുപോയപ്പോഠം ഞാൻ യഹോവയെ ഓർത്തു എന്റെ പ്രാർത്ഥന നിന്റെ വിശുദ്ധ മന്ദിരത്തിൽ നിന്റെ അടുക്കൽ എത്തി. യോന 2:10 എന്നാൽ യഹോവ മൽസ്യത്തോട് കല്പിച്ചിട്ട് അത് യോനയെ കരെക്കു ഛർദ്ദിച്ചുകളഞ്ഞു.

കർത്താവേ ഞങ്ങളുടെ നിലവിളി കേട്ട് ഉത്തരമരുളിചെയ്യേണമേ. ഞങ്ങഠം സമർപ്പിക്കുന്ന ഈ ധൂപം നിന്റെ തിരുനാമത്തിനു ഹിതകരവും അവിടുത്തെ തിരുഹൃദയത്തിൽ ഞങ്ങളോട് കരുണ തോന്നാനുള്ള കാരണവും ആയിതീരണമേ. ദൈവമേ, നിന്റെ നിസ്തുലമായ കൃപയാൽ ഞങ്ങളോട് നിരപ്പാകണമെ.

യോവേൽ 1:19. യഹോവേ, നിന്നോട് ഞാൻ നിലവിളിക്കുന്നു. തീരുക........

ഉല്പ. 8:20—21. നോഹ യഹോവയ്ക്കു ഒരു യാഗപീഠം പണിതു, ശുദ്ധിയുള്ള എല്ലാ പറവകളിലും ചിലത് എടുത്തു യാഗപീഠത്തിന്മേൽ ഹോമയാഗം അർപ്പിച്ചു. യഹോവ സൗരഭ്യവാസന മണത്തപ്പോഠം തന്റെ ഹൃദയത്തിൽ അരുളിചെയ്തത്: ഞാൻ മനുഷ്യന്റെ നിമിത്തം ഇനിയും ഭൂമിയെ ശപിക്കയില്ല.

(തുടരും)

# നിസായിലെ നക്ഷത്രം

## ഐപ്പ് പി. സാം വൈദികസെമിനാരി വിദ്യാർത്ഥി

(ബസേലിയോസ്, ഗ്രീഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ—ജനുവരി 1)

ഏഷ്യാമൈനറിലെ കപ്പദോക്യ പ്രവശ്യയിൽ, അന്നേസി ഗ്രാമത്തിൽ ക്രിസ്തുവർഷം 4—ാം നൂററാണ്ടിൽ ജീവിച്ചിരുന്ന ബേസിൽ—എമലിയാ ദമ്പതികൾ എന്തുകൊണ്ടും ധന്യരായിരുന്നു. കാരണം, പൗരസ്ത്യവേദശാസ്ത്രത്തിന് അസ്ഥിവാരമിട്ട വിശ്വവിഖ്യാതരായ മൂന്നു പരിശുദ്ധന്മാരെയും (ബസേലിയോസ്, ഗ്രീഗോറിയോസ്, പത്രോസ്) സന്യാസിനി പ്രസ്ഥാനത്തിന് രൂപം നൽകിയ ഒരു ശുദ്ധിമതിയെയും (മക്രീന) ലോകത്തിന് സംഭാവന നൽകുവാൻ അവർക്ക് സാധിച്ചുവെന്നതുതന്നെ.

## ഗ്രീഗറിയുടെ ജനനവും ബാല്യവും

എ. ഡി. 335—ൽ ജാതനായ ഗ്രിഗറി കുടുംബത്തിലെ പത്തു മക്കളിൽ മൂന്നാമനായിരുന്നു. ക്രിസ്തുഭക്തയായിരുന്ന വലിയ അമ്മ മക്രീനയും, മൂത്ത സഹോദരി മക്രീനയും, ജേഷ്ഠ സഹോദരൻ ബേസിലും ആയിരുന്നു കഥാപുരുഷൻ ചെറുപ്പത്തിൽതന്നെ ആദ്ധ്യാത്മീക മന്ത്രം ഓതിക്കൊടുത്തത്. പ്രസംഗകലാ അദ്ധ്യാപകൻ ആയിരുന്ന പിതാവിന്റെ പാത പിന്തുടരുവാൻ ഗ്രിഗറി ആഗ്രഹിച്ചുവെങ്കിലും ദൈവഹിതം അതായിരുന്നില്ല. ചെറുപ്പത്തിൽതന്നെ ഗ്രീക്ക് ഭാഷ വശമാക്കിയിരുന്നു. തെയോസെബൈയ എന്ന ശെമ്മാശിനിയെ ഇദ്ദേഹം വിവാഹം കഴിച്ചു. പൗരസ്ത്യസഭ ഇരുവരെയും വിശുദ്ധന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തുന്നു. സഭാനേതാവ് എന്നതിൽ ഉപരിയായി ക്രിയാത്മകമായ ഒരു ദർശനത്തിന്റെ ഉടമയായിട്ടാണ് ഗ്രിഗറി അറിയപ്പെടുന്നത്.

## കുടുംബ പശ്ചാത്തലം

സഹോദരനായ നൊക്രേഷ്യസ് ആയിരുന്നു കുടുംബത്തിൽനിന്നും ആദ്യമായി സന്യാസജീവിതത്തിലേക്ക് പാദമൂന്നിയത്. പോണ്ടസ് എന്ന വനത്തിൽ ഘോരമായ തപസ് അനുഷ്ഠിച്ച നൊക്രേഷ്യസ്, യൗവ്വനപ്രായത്തിൽതന്നെ ഇഹലോകം വിട്ട് ദൈവസന്നിധിയിലേക്ക് എടുക്കപ്പെട്ടു. ഈ വലിയ ദുരന്തം കുടുംബത്തെ ഒന്നാകെ പിടിച്ചു കുലുക്കിയെങ്കിലും ദൈവത്തിൽ കൂടുതൽ ശരണപ്പെടുവാൻ ഉപയുക്തമായി. കലയിലും സാഹിത്യത്തിലും വിഖ്യാതി നേടിയ ജ്യേഷ്ഠ സഹോദരൻ ബേസിലിന്, സഹോദരി മക്രീന ക്രിസ്തുവിങ്കലേക്കുള്ള മാർഗം തുറന്നു കൊടുത്തു. അനേക സന്യാസ ആശ്രമങ്ങൾ സന്ദർശിച്ച്, വ്യത്യസ്ത സന്യാസ ജീവിതരീതികൾ മനസിലാക്കിയശേഷം സ്വന്ത ഗ്രാമത്തിലെ ഐറീസ് എന്ന നദിയുടെ ശാന്തസുന്ദരമായ തീരത്ത് ഒരു സന്യാസ ആശ്രമം സ്ഥാപിച്ചു. ഗ്രിഗറിയും ജേഷ്ഠന്റെ ആശ്രമത്തിൽ അംഗമായി ചേർന്നു. താമസിയാതെ സഹോദരി മക്രീന സ്ത്രീകൾക്ക് വേണ്ടി ഒരു സന്യാസിനി മഠവും ആരംഭിച്ചു.

## മേൽപട്ടസ്ഥാനത്തേക്ക്

A D. 370—ൽ കൈസറിയായിലെ മെത്രാനായിരുന്ന യൂസേബിയോസ് കാലം ചെയ്തതിനെ തുടർന്ന് ബേസിൽ അവിടെ മെത്രാപ്പോലീത്തായായി അവരോധിക്കപ്പെട്ടു. 2വർഷങ്ങൾക്ക് ശേഷം

നസ്സാ എന്ന ചെറിയ പട്ടണത്തിൽ ഒരു മെത്രാപ്പോലീത്ത ആവശ്യമായി വന്നു. ഈ സ്ഥാനത്തേക്ക് ബേസിൽ സ്വന്തം സഹോദരനെ നിർദേശിച്ചു. മെത്രാൻ ഭരണത്തേക്കാൾ ഗ്രിഗറിയുടെ താല്പര്യം എഴുത്തിലും വായനയിലുമായിരുന്നു. എങ്കിലും സഹോദരന്റെ താല്പര്യത്തിനു വഴങ്ങി 37–ാമത്തെ വയസ്സിൽ നിസായുടെ മെത്രാനായി അവരോധിക്കപ്പെട്ടു. സെബാസ്തായിലെ മെത്രാനായിരുന്ന യൂസ്താത്തിയോസ് കാലം ചെയ്തപ്പോൾ ബേസിൽ തന്റെ ഇളയ സഹോദരൻ പീററിനെ തൽസ്ഥാനത്ത് അവരോധിച്ചു.

## വിശ്വാസസംരക്ഷകൻ എന്ന നിലയിൽ

സത്യവിശ്വാസത്തിനുവേണ്ടി സുധിരം പോരാടിയ മഹാനായ മാർ ബസേലിയോസ് 379–ൽ കാലംചെയ്തു. തുടർന്ന് അറിയോന്യ വേദവിപരീതത്തിനെതിരായി സഭാ നൗകയെ നയിച്ച ശക്തനായ വക്താവ് നിസായിലെ ഗ്രിഗോറിയോസായിരുന്നു. 381–ൽ കുസ്തന്തീനോ പോലിസിൽ നടന്ന രണ്ടാം സാർവത്രിക സുന്നഹദോസിൽ പൌരസ്ത്യ സഭാവിഭാഗത്തിന്റെ നേതൃത്വം ഗ്രിഗറിയുടെ കരങ്ങളിൽ സുരക്ഷിതമായിരുന്നു. 382, 383 എന്നീ വർഷങ്ങളിൽ കുസ്തന്തീനോ പോലീസിലും 384–ൽ സ്പ്രിങ്ങ് എന്ന സ്ഥലത്തു വച്ചും നടന്ന പ്രാദേശിക സുന്നഹദോസുകളിൽ പങ്കെടുത്ത് ത്രിത്വത്തിൽ ഒരുവനായ പുത്രനെക്കുറിച്ചും പരിശുദ്ധാത്മാവിനെക്കുറിച്ചും പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

വിശ്വാസപരമായ വിവാദങ്ങളിൽനിന്നും, ഭരണപരമായ രംഗങ്ങളിൽനിന്നും അല്പം വ്യതിചലിച്ച് ആദ്ധ്യാത്മീക ജീവിതത്തിന്റെ പരിപുഷ്ടിക്കായി ശ്രമിച്ചപ്പോൾ ഗ്രിഗറിയുടെ സുധീരമായ നേതൃത്വരംഗത്ത് അല്പമായ മങ്ങലേററു.

## സാമൂഹിക പശ്ചാത്തലം

ഒരു പുതിയ പ്ലേറേറാണിക് തത്വചിന്ത ഉടലെടുത്തു എന്നതാണ് നാലാം നൂററാണ്ടിന്റെ ഒരു പ്രത്യേകത. ഗ്രിഗറിയ്ക്ക് മിക്ക തത്വ ചിന്തകളും സുപരിചിതമായിരുന്നു. അതിന്റെ ഫലമായി തനതായ ഒരു ദാർശനീക ദൈവശാസ്ത്രത്തിന് രൂപം നൽകുവാൻ ഈ പിതാവിന് സാധിച്ചു. സ്വന്തമായ വ്യക്തിത്വം പുലർത്തുന്ന ഒരു പണ്ഡിതൻ, ഒരു സന്യാസി എന്നീ നിലകളിൽ തന്റെ മാഹാത്മ്യം പ്രകടിപ്പിച്ചു.

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



Suja Jose,
Kallissery.





സ്നേഹ, മെറിൻ അന്നമ്മ വർഗീസ്
അബ്രഹാം





K. P. Thomas, Niranam.



Thomas Varghese.



Santhamma



കുട്ടിയമ്മ രാജൻ.





Anitha, Sumitha and Jomon.

അറിയോന്യവാദികളായ ഏതാനും ബിഷപ്പുമാർ A. D 378–ൽ ഗ്രിഗറിയുടെ അസാന്നിദ്ധ്യത്തിൽതന്നെ സ്ഥാനഭ്രഷ്ടനാക്കി. എന്നാൽ 378–ൽ അറിയോന്യ അനുകൂലികളായ വാലൻസ് ചക്രവർത്തിയുടെ മരണശേഷം ജനങ്ങൾ ഗ്രിഗറിയെവീണ്ടും തന്റെ സിംഹാസനത്തിലേക്ക് ആനയിച്ചു. സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസത്തിന് വേണ്ടി നല്ല പോർ പൊരുത്, ഓട്ടം തികച്ച്, വിശ്വാസം കാത്തു സൂക്ഷിച്ച ആ പരിശുദ്ധ പിതാവ് 395 ജനുവരി മാസം 10–ാം തീയതി തനിക്കായി ഒരുക്കിയിരുന്ന നീതിയുടെ വാടാത്ത കിരീടത്തിനായി യാത്രപുറപ്പെട്ടു.

## രചനകളും സന്ദേശവും

സദാചാരത്തിന്റെയും നന്മയുടെയും പൂർത്തീകരണം മനുഷ്യമനസ്സിന് വ്യക്തമാക്കിക്കൊടുക്കുവാനുള്ള ശ്രമമാണ് ഗ്രിഗറി തന്റെ കൃതികളിൽകൂടി നടത്തിയത്. വിശ്വാസപരമായ 11 പ്രബന്ധങ്ങളും, സന്യാസ ജീവിതവുമായി ബന്ധപ്പെട്ട 6 കൃതികളും കൂടാതെ വിശ്വാസസമർത്ഥനത്തിന് ഉപയോഗിച്ച പ്രബോധനങ്ങളും, പ്രസംഗങ്ങളും, എഴുത്തുകളും ഉണ്ട്.

## ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധം

''മനുഷ്യന്റെ സൃഷ്ടിപ്പ്'' **(on the Creation of man)** എന്ന രചന സൃഷ്ടാവും സൃഷ്ടിയും തമ്മിലുള്ള ബന്ധം വ്യക്തമാക്കുന്നു. മനുഷ്യന് ദൈവം നല്കിയിരിക്കുന്ന സ്വരൂപവും സാദൃശ്യവും സൃഷ്ടിയും സൃഷ്ടാവും തമ്മിലുള്ള ബന്ധം വിളിച്ചറിയിക്കുന്നു. ദൈവത്തിന്റെ എല്ലാവിശുദ്ധിയിലും നന്മയിലും മനുഷ്യൻ പങ്കുകാരാകണം എന്ന ഉദ്ദേശത്തോടുകൂടി അവന് സ്വയനിയന്ത്രണവും നല്കിയിരിക്കുന്നു. മൃഗങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ അവയുടെയെല്ലാം മേൽ കതൃത്വംഉള്ള മനുഷ്യന് തന്റെ സൃഷ്ടാവിനെ തലയുയർത്തി നോക്കുവാനും വന്ദിക്കുവാനുമുള്ള ശ്രേഷ്ഠത ലഭിച്ചിരിക്കുന്നു. സകല ഭൂചരജന്തുവിന്മേലും മനുഷ്യന് ലഭിച്ചിരിക്കുന്ന അധികാരം മനുഷ്യനെ മൈവത്തിന്റെ അഹങ്കാരി ആക്കിത്തീർക്കുന്നു. അനേക നന്മകളുടെ സൃഷ്ടാവായി പ്രവർത്തിക്കുവാനുള്ള ദൗത്യമാണ് മനുഷ്യന് നല്കിയത്. ദൈവശക്തിയുടെ കാഴ്ചക്കാരായിട്ടല്ല ദൈവം മനുഷ്യനെ സൃഷ്ടിച്ചത് പ്രത്യുത അവന്റെ ദിവ്യസ്വഭാവത്തിൽ പങ്കാളികളാകുവാനും കൂടിയാണ്. ദൈവത്തിന്റെ മനുഷ്യാവതാരം അതിന്റെ പൂർത്തീകരണമായിരുന്നു. മനുഷ്യനിലെ ദൈവസ്വരൂപത്തിൽ ദൈവമഹത്വം പ്രതിഫലിക്കുന്നു. ഈ ദൈവസ്വരൂപം വ്യക്തമായി പ്രതിബിംബിക്കുവാൻ ഹൃദയത്തിന്റെ ശുദ്ധീകരണം ആവശ്യമാണ്.

## സ്വാതന്ത്ര്യം

ഗ്രിഗറിയുടെ മിക്കവാറും എല്ലാ രചനകളിലും ദൈവ–മനുഷ്യബന്ധം വ്യക്തമാക്കുവാൻ ഉപയോഗിക്കുന്ന ആശയമാണ് സ്വാതന്ത്ര്യം. യജമാനന്റെ സമ്മർദ്ദം ഇല്ലാതെ സ്വയമായി നിയന്ത്രിക്കുവാനുള്ള ദൈവീക ദാനമാണ് മനുഷ്യന് ലഭ്യമായ സ്വാതന്ത്ര്യം. ചലനാത്മകമായ മനുഷ്യസ്വഭാവത്തിന് ദൈവം നല്കിയിരിക്കുന്ന സിദ്ധിയാണ് സ്വാതന്ത്ര്യം. മനുഷ്യന്റെ സ്വഭാവം അതിൽ തന്നെ പാപമയമല്ല. എന്നാൽ അതിന് നന്മയിലേക്കും തിന്മയിലേക്കും ചരിക്കുവാനുള്ള സ്വാതന്ത്ര്യം ലഭിച്ചിരിക്കുന്നു. സ്വയം നശിക്കുവാനും, സ്വയം പുരോഗമിക്കുവാനുള്ള രണ്ടു സാദ്ധ്യതകളാണ് മനുഷ്യന് നല്കിയിരിക്കുന്നത്. ദൈവ സൃഷ്ടിയായ പ്രകൃതിയും, മനുഷ്യനും സൃഷ്ടാവായ ദൈവത്തോട് ഒരു പൂർണ്ണമായ ബന്ധത്തിൽ നിലനില്ക്കുന്നു. ഈ ബന്ധം കൂടുതൽ ശക്തിയുള്ളതാക്കുമ്പോൾ ചലനാത്മകമായ ആത്മീകവളർച്ചയും ജ്ഞാനവും പ്രാപിക്കുന്നു. ദൈവത്തിന്റെ സ്വാതന്ത്ര്യം പ്രകൃത്യാ തന്നെ പൂർണ്ണമാണ്. എന്നാൽ മനുഷ്യന്റെ സ്വാതന്ത്ര്യം മാററത്തിന് വിധേയമായതും.

## തിന്മയും സ്വാതന്ത്ര്യവും

സൃഷ്ടിയുടെ ഉള്ളിൽ കിടക്കുന്ന ഒരു സാദ്ധ്യതയാണ് തിന്മ. അതിന്റെഉറവിടം മനുഷ്യന് ലഭിച്ചിരിക്കുന്ന സ്വാതന്ത്ര്യമാണ്. മനുഷ്യസൃഷ്ടിയായ തിന്മയ്ക്ക് ഒരു ആരംഭമുണ്ടെങ്കിലും സത്തയും അസ്ഥിത്വവും ഇല്ലാത്തതിനാൽ അത് നിത്യമല്ല. ആത്യന്തിക വിജയം നന്മയ്ക്കു മാത്രമാണ്. പാപം ദൈവത്തിൽ നിന്നുള്ള അകൽച്ചയാണ്. അതിന്റെ അവസാനം മരണവും. ഗ്രിഗറി നിഷേധിക്കുന്ന മൂന്ന് കാര്യങ്ങൾ; 1) മനുഷ്യസ്വഭാവം പാപമയമാണ്. 2) എല്ലാമനുഷ്യരുടെയും പാപം തുല്ല്യമാണ്. 3) മനുഷ്യന് പാപമല്ലാതെ മറെറാന്നും ചെയ്യുവാൻ കഴിയുകയില്ല എന്നിവയാണ്. എല്ലാ പാപവും അവന്റെ സ്വഭാവത്തിന് എതിരായിട്ടുള്ളവയാണ്.

ശരീരവും ആത്മാവുംകൂടി ചേരുന്നതാണ് മനുഷ്യൻ. ദൈവമെന്ന ശക്തിപകരുന്ന ഇന്ധനം നിറച്ചുകൊണ്ടിരുന്നാൽ മാത്രമേ തിന്മയുടെ ആകർഷണ വലയത്തിൽനിന്ന് ശരീരവും ആത്മാവും മോചനം പ്രാപിച്ച് ദൈവീകഅനുഭവങ്ങളിലേക്ക് പറക്കുകയുള്ളു. നന്മയുടെ അഭാവമാണ് തിന്മ ദൈവീകതലങ്ങളിലേക്ക് ഉയർന്നു പറക്കുവാനുള്ള കഴിവിനെ തിന്മ നിഷ്ക്രിയമാക്കുന്നു. ''കന്യകാത്വം'' **(On Virginity)** എന്ന രചനയിൽ ആത്മാവിന്റെ സമ്പൂർണ്ണത നേടുന്നത് അവിവാഹിത ജീവിതത്തിൽ കൂടിമാത്രമല്ല: നന്മയെ തിരിച്ചറിഞ്ഞ് ജീവിക്കുന്നതിൽ കൂടിയാണ് എന്ന് ഓർമ്മിപ്പിക്കുന്നു.

## യോഗാത്മക ദർശനം

ഗ്രിഗറിയുടെ ആദ്ധ്യാത്മീക ദർശനത്തിന് മകുട ഉദാഹരണമാണ്. 'മോശയുടെ ജീവചരിത്രം' **(Life of Moses)** എന്ന കൃതി സൽഗുണ സമ്പൂർണ്ണതയ്ക്ക് പരിധി നിശ്ചയിക്കുക സാദ്ധ്യമല്ല.

നന്മയിലും വിശുദ്ധിയിലുമുള്ള അനന്തമായ വളർച്ച ദൈവീകസ്വഭാവത്തിലേക്ക് മനുഷ്യനെ നയിക്കുന്നു. മനുഷ്യൻെറ ദൈവസ്വഭാവത്തിലേക്കുള്ള അനുസ്യൂതമായ വളർച്ച ഉത്തമ ഉദാഹരണമാണ് മോശയുടെ ആത്മീയ ജീവിതം. വിശുദ്ധിയുടെ ഓരോ ഉയർന്നപടികളിലും മോശകയറുമ്പോൾ അതിന് മുകളിലായി വീണ്ടും കയറുവാനുള്ള ഉന്നതമായ ഘട്ടങ്ങൾ താൻ ദർശിക്കുന്നു.

## ദൈവദർശനം–പ്രകാശമയമായ അന്ധകാരം (Luminous Darkness)

അറിവ് വെളിച്ചമാണ്. ദൈവത്തെക്കുറിച്ച് ഉള്ള അറിവ് വെളിച്ചത്തിലേക്ക് നയിക്കുന്നു. ദൈവത്തെകാണുക എന്നതു കൊണ്ട് ഉദ്ദേശിക്കുന്നത് നഗ്നനേത്രങ്ങൾക്ക് അദൃശ്യനായ ദൈവത്തെ അനുഭവിച്ച് അറിയുക എന്നതാണ്. മോശ ദൈവീകജ്ഞാനത്തിൽ വളർന്നപ്പോൾ മനുഷ്യബുദ്ധിക്ക് അപ്രാപ്യനായ ദൈവത്തെ പൂർണ്ണമായി അറിയുക സാദ്ധ്യമല്ല എന്ന് ബോദ്ധ്യമായി. മുൾപ്പടർപ്പിൽ മോശ കണ്ടപ്രകാശം ആത്മീയ ജ്ഞാനം നേടിയശേഷം സീനായിയിൽ വച്ച് കാണുമ്പോൾ അന്ധകാരമായി അനുഭവപ്പെടുന്നു. പ്രകാശത്തിൻെറ ആധിക്യത്താൽ ദൈവമഹത്വ കൂരിരുട്ടായി തനിക്ക് അനുഭവപ്പെടുന്നു. 'മോശയോ ദൈവം ഇരുന്ന ഇരുളിന് അടുത്തു ചെന്നു' (പുറ. 20: 21) ഈ ഇരുളിന് ഗ്രിഗറി ഉപയോഗിക്കുന്ന വിശേഷണം പ്രകാശമയമായ അന്ധകാരം (Luminous Darkness) എന്നാണ്.

## ക്രിസ്തുവിൻെറ മനുഷ്യാവതാരവും, കന്യകാജനനവും

മനുഷ്യവർഗ്ഗത്തിന് വേണ്ടി പാപമായി തീർന്ന ദൈവപുത്രൻ, പാപദാസ്യത്തിൽ നിന്ന് മനുഷ്യകുലത്തെ രൂപാന്തരപ്പെടുത്തുന്നു. അവൻെറ ഉത്ഭവം മനുഷ്യനിൽ നിന്നായിരുന്നില്ല പിന്നയോ അവൻ സകല സൃഷ്ടിക്കും മുമ്പേയുള്ളവനാണ്.

ദൈവമാതാവിൻെറ നിത്യകന്യാത്വത്തിനു മോശയുടെ ജീവിതവുമായി ബന്ധപ്പെട്ട് ആറു നിഴലുകൾ ചൂണ്ടികാണിക്കുന്നു.

1) എരിയുന്ന മുൾപ്പടർപ്പ് കത്താതെ നില്ക്കുന്നത്.
2) സർപ്പമായി തീർന്ന മോശയുടെ വടി.
3) കുഷ്ഠം ബാധിച്ചുവെങ്കിലും രൂപാന്തരപ്പെട്ട മോശയുടെ കരം.
4) ഉഴുകയോ വിതയ്ക്കുകയോ ചെയ്യാതെ ദൈവം കൊടുത്ത മന്ന
5) ദൈവസാന്നിദ്ധ്യം നിറഞ്ഞു നില്ക്കുന്ന സമാഗമന കൂടാരം.
6) കല്പനകൾ എഴുതിയ കല്പലകകൾ.

## പരിശുദ്ധാത്മാവിൻെറ പ്രവർത്തനം

മനുഷ്യാവതാരത്തിൽ മദ്ധ്യവർത്തിയായി പ്രവർത്തിച്ചത് പരിശുദ്ധാത്മാവായിരുന്നു. നന്മ പ്രവർത്തിയിൽകൂടിയും ശുദ്ധമായ ചിന്തയിൽ കൂടിയും ദൈവാത്മാവിനെ സ്വീകരിക്കുവാൻ നാം യോഗ്യരായിതീരുന്നു. പരി. ആത്മാവിലുള്ള ജീവിതമാണ് പുതിയ സൃഷ്ടിയായി തീർന്ന വ്യക്തിയുടെ ജീവിതത്തിൽ നടക്കുന്നത്. ദൈവകൃപ അപ്പോഴാണ് പരി. ആത്മാവിൽകൂടി മനുഷ്യനിലേക്ക് വ്യാപരിക്കുന്നത്.

മനുഷ്യൻെറ നീതിയുള്ള പ്രവർത്തനവും, പരിശുദ്ധാത്മദാനമായ കൃപയും ഒരേ ആത്മാവിൽ സമന്വയിക്കുമ്പോഴാണ് ജീവിതം ധന്യവും തേജസുററതുമായിതീരുന്നത്. ഇവയിൽ ഒന്ന് മററൊന്നിൽനിന്ന് അന്യമാകുമ്പോൾ, പിന്തുണ നഷ്ടപ്പെട്ട് പരിശുദ്ധത്മാവിൻെറ പ്രവർത്തനം വൃഥാവായിതീരുന്നു. ദൈവം സൗജന്യമായി നൽകുന്ന രക്ഷയും മനുഷ്യവിശുദ്ധിയുടെ ശക്തിയും നിരസിക്കുന്ന ആത്മാവിലേക്ക് ദൈവകൃപയ്ക്ക് കടന്നുചെല്ലുവാൻ സാധിക്കാതെ പോകുന്നു. ദൈവകൃപയിൽ പങ്കുകാരാകാതെ ദൈവീകരണം സാദ്ധ്യമാകുന്നില്ല. ദൈവകൃപയും മനുഷ്യൻെറ സഹകരണവും സംയോജിപ്പിച്ചുകൊണ്ടുള്ള ജീവിതത്തിന് ഗ്രിഗറി ആഹ്വാനം ചെയ്യുന്നു.

# പ്രാർത്ഥന:
# പ്രവർത്തിയും, ദൈവത്തെ കണ്ടെത്തലും (iv)

ഗബ്രിയേൽ തളിയച്ചിറ, വെളിയനാട്

## പ്രാർത്ഥന: യേശുവിൻെറ ജീവിതത്തിൽ

യേശു തൻെറ ഇഹലോകജീവിതത്തിൽ പ്രാർത്ഥനയ്ക്ക് വലിയ സ്ഥാനം കൊടുത്തിരുന്നതായി കാണാം. 'ക്രിസ്തു തൻെറ ഐഹിക ജിവിതകാലത്തു തന്നെ മരണത്തിൽ നിന്നു രക്ഷിപ്പാൻ കഴിയുന്നവനോട് ഉറച്ച നിലവിളിയോടും കണ്ണുനീരോടുംകൂടെ അപേക്ഷയും അഭയയാചനയും കഴിക്കയും ഭയഭക്തി നിമിത്തം ഉത്തരം ലഭിക്കയും ചെയ്തു'. (എബ്രായർ 5:7) യേശു യോഹന്നാനിൽനിന്ന് സ്നാപനം സ്വീകരിച്ചശേഷം മരുഭൂമിയിൽ പോയി ഏകാന്തമായി പ്രാർത്ഥിച്ചു. 'അവൻ നാല്പതു പകലും നാല്പതു രാവും ഉപവസിച്ചശേഷം അവന്നു വിശന്നു'. (മത്തായി 4:2) പരിസരം മറന്നു പ്രാർത്ഥനയിൽ ലയിച്ച യേശു വള്ളത്തോളിൻെറ വാക്കുകളിൽ:—

> 'യാതൊരു പർവ്വതത്തിങ്കലോ, ഭക്ഷണം
> യാതൊന്നുമില്ലാതെ നാല്പതു നാം,
> ധ്യാനംകൊണ്ടാത്മാവെയാത്മാവിൽക്കണ്ടുകൊ—
> ണ്ടാനന്ദലീനനായ്ക്കന്യാ പുത്രൻ,
> വൻതപം ചെയ്തു........'

പിന്നീടു പിശാച് യേശുവിനെ പരീക്ഷിക്കുവാൻ സമീപിക്കുന്നതായി കാണാം. എന്നാൽ പിശാചിൻെറ മൂന്നു പ്രലോഭനങ്ങളേയും യേശു സധൈര്യം നേരിടുന്നു. യേശുവിൻെറ ദിവ്യമായ പ്രാർത്ഥനയാണ് അതിനുള്ളശക്തി നൽകിയത്. മറ്റൊരവസരത്തിൽ, 'പിന്നെ പുരുഷാരം പുല്ലിന്മേൽ ഇരിപ്പാൻ കല്പിച്ചു; ആ അഞ്ച് അപ്പവും രണ്ടു മീനും എടുത്തു, സ്വർഗ്ഗത്തേക്കു നോക്കി വാഴ്ത്തി, അപ്പം നുറുക്കി, ശിഷ്യന്മാരുടെ പക്കലും ശിഷ്യന്മാർ പുരുഷാരത്തിന്നും കൊടുത്തു (മത്തായി 14—19). തൻെറ പ്രാർത്ഥനവഴിയായി യേശു വലിയൊരത്ഭുതം നടത്തിയിരിക്കുന്നു.

പെസഹ അത്താഴം കഴിഞ്ഞ് യേശു ശിഷ്യന്മാരോടുകൂടി . ഒലിവുമലയിലേക്കു പോയി. ഒലിവുമലയിലെത്തി ശിഷ്യന്മാരെ വിട്ട് അകലെ പോയി യേശു പിതാവിനോടു പ്രാർത്ഥിച്ചു. 'പിന്നെ അവൻ അല്പം മുമ്പോട്ടു ചെന്നു കവിണ്ണുവീണു: പിതാവേ, കഴിയും എങ്കിൽ ഈ പാനപാത്രം എങ്കൽനിന്നു നീങ്ങിപ്പോകേണമേ; എങ്കിലും ഞാൻ ഇച്ഛിക്കുംപോലെ അല്ല, നീ ഇച്ഛിക്കുംപോലെ ആകട്ടെ എന്നു പ്രാർത്ഥിച്ചു' (മത്തായി 26—39).

തുടർന്ന് യേശു തന്നെത്തന്നെ ബന്ധിപ്പിക്കാൻ പടയാളികളെ ഏൽപ്പിച്ചുകൊടുത്തു. യേശുവിൻെറ പ്രാർത്ഥനയാണ് ക്രൂശുമരണം സ്വീകരിക്കാനും, വേദന സഹിക്കാനും യേശുവിനെ ശക്തനാക്കുന്നത്. ക്രൂശിൽ കിടന്ന യേശുവിൻെറ ശബ്ദവും പ്രാർത്ഥനാസ്വരം ആയിരുന്നു. 'യേശു അത്യുച്ചത്തിൽ പിതാവേ, ഞാൻ എൻെറ ആത്മാവിനെ തൃക്കയ്യിൽ ഏല്പിക്കുന്നു എന്ന് നിലവിളിച്ചു പറഞ്ഞു; ഇതു പറഞ്ഞിട്ടു പ്രാണനെ വിട്ടു' (ലൂക്കോസ് 23—46).

## മനുഷ്യൻെറ ദൈവീകരണം

ത്രിത്വരഹസ്യം അതിൻെറ പൂർണ്ണതയിൽ അറിയുന്ന അറിവാണ്. ദൈവ—മനുഷ്യസംയോഗത്തിന് ആവശ്യം. അത് മനുഷ്യസ്വഭാവത്തെ അതിൻെറ പൂർണ്ണതയായ ദൈവീകരണത്തിലേക്ക് ആനയിക്കും. മനുഷ്യൻ ദൈവസ്വഭാവത്തിൽ പങ്കാളികളായിതീരുന്നതങ്ങനെയാണ്. പൂർണ്ണമായ അർത്ഥത്തിൽ ഉള്ള ക്രിസ്തീയ ജീവിതം ദൈവീകരണത്തിനുള്ള ഒരു മാർഗ്ഗമാണ്. സൃഷ്ടിയുടെ ദൈവീകരണം അതിൻെറ പൂർണ്ണതയിൽ യാഥാർത്ഥ്യമാകുന്നത് വരുവാനുള്ള യുഗത്തിലാണ് (മരിച്ചവരുടെ പുനരുത്ഥാനത്തിലാണ്). നീതിനിഷ്ഠമായ ജീവിതം, അനുതാപം, ഉപവാസം, പ്രാർത്ഥനാജീവിതം തുടങ്ങിയ സൽക്കർമ്മങ്ങൾ ദൈവീകരണത്തിലേക്ക് മനുഷ്യനെ നയിക്കുന്നു.

## ഉപസംഹാരം

കപ്പദോക്യൻ പിതാക്കന്മാരുടെ ഓർമ്മ സംയുക്തമായി നാം പുതുവർഷപുലരിയിൽ കൊണ്ടാടുകയാണ്. ഈ പിതാക്കന്മാർ നമുക്ക് തുറന്നുതന്ന ദൈവീക പാതയിലൂടെ സഞ്ചരിക്കുവാൻ ദൈവം നമ്മെ യോഗ്യരാക്കട്ടെ. ★

യേശു അനേകം രോഗികൾക്കും, വികലാംഗർക്കും, പിശാചുബാധിതർക്കും രോഗശാന്തിയും പാപമോചനവും നൽകുന്നുണ്ട്. പിതാവായ ദൈവത്തിന്റെ നാമത്തിലാണ് അവൻ അത്ഭുതകരമായി രോഗവിമുക്തി നൽകിയിരുന്നത്. കുഷ്ഠരോഗികൾക്കും, പക്ഷപാതരോഗികൾക്കും കുരുടന്മാർക്കും, ബധിരന്മാർക്കും എല്ലാം യേശു സൗഖ്യം നൽകി അനുഗ്രഹിച്ചിരുന്നു. മരിച്ചവർക്ക് വീണ്ടും ജീവൻ നൽകുന്ന നിരവധി സംഭവങ്ങൾ യേശുവിന്റെ ജീവിതത്തിൽ കാണാം. ബഥാന്യയിലെ മാർത്തയുടേയു മറിയയുടേയും സഹോദരനായ ലാസറെ മരണത്തിൽനിന്നും ഉയർപ്പിക്കുന്നതും, വിധവയുടെ മകനും, യായീറോസിന്റെ മകൾക്കും വീണ്ടും ജീവൻ നൽകുന്നതും ശ്രദ്ധേയമാണ്. യേശു പാപികളെ സ്നേഹിക്കുകയും, പ്രാർത്ഥനവഴിയായി പിതാവിൽനിന്നും അവർക്കു പാപമോചനം നൽകുകയും ചെയ്തതായി കാണാം. ചുങ്കക്കാരനായ സക്കായി, മഗ്ദലനക്കാരി മറിയം, വലത്തുഭാഗത്തെ കള്ളൻ ഇവരുടെ കഥകൾ അതാണ് വെളിപ്പെടുത്തുന്നത്. ഇപ്രകാരം അത്ഭുതങ്ങൾ പ്രവർത്തിച്ച യേശു പ്രാർത്ഥനയിലൂടെ ദൈവതിരുനാമത്തെ ഭൂമി മുഴുവൻ മഹത്വീകരിക്കുകയാണ് ചെയ്തത്.

യേശുവിന്റെ ജീവിതം മുഴുവൻ പ്രാർത്ഥനയും, പ്രവൃത്തിയും ഒരുപോലെ നിറഞ്ഞിരുന്നു.

## കർതൃപ്രാർത്ഥന (ലൂക്കോസ് 11:1–4)

പ്രാർത്ഥന ശീലമാക്കിയിരുന്ന യേശുവിനോട് ശിഷ്യന്മാർ, 'ഗുരോ, ഞങ്ങളെ പ്രാർത്ഥിക്കാൻ പഠിപ്പിച്ചാലും' എന്നു യാചിക്കുകയുണ്ടായി. യേശു ശിഷ്യന്മാരെ പഠിപ്പിച്ച പ്രാർത്ഥനയാണ് കർതൃപ്രാർത്ഥന. ആദ്യം ദൈവനാമത്തെ കീർത്തിക്കുകയും, തുടർന്ന് നമ്മുടെ ആവശ്യങ്ങൾ ചോദിക്കുകയുമാണ് കർതൃപ്രാർത്ഥനയിൽ ചെയ്യുന്നത്.

## ഉപസംഹാരം

പ്രാർത്ഥിക്കുക. ദൈവസാന്നിദ്ധ്യം അനുഭവിക്കുക. ദൈവമഹത്വത്തിനുവേണ്ടി അവന്റെ ഇഷ്ടത്തെ നാം പ്രവൃത്തിമണ്ഡലത്തിലൂടെ പൂർത്തീകരിക്കുക. ഇപ്രകാരം സർവ്വസമയവും പ്രാർത്ഥനാജീവിതം നയിക്കുക. വാക്കിലു, ചിന്തയിലും, പ്രവൃത്തിയിലും എല്ലാം....സ്വന്തം മനസിൽ ദൈവസാന്നിദ്ധ്യം അനുഭവിക്കുകയും സഹജീവികളിൽ ദൈവത്തിന്റെ പ്രതിച്ഛായ

# The Liturgy of the Word

**Fr. Varughese John**

Scripture reading and preaching have an important place in Christian worship and liturgy. The Christian church formed and flourished in the Jewish culture, inherited many of the Jewish heritages. But the church gave a christian meaning and explanation to them. The Jewish worship had the service of the word in the synagogue and the service of the sacrifice in the Temple. Thus the true liturgy of the church contains the proclamation of the Divine Will in the word and the assurance of the Divine presence in the sacraments. The idea of the co-existance of the two is clearly seen from the very beginning. The practice of the early church can be found in the Acts of the Apostles.

> "They devoted themselves to the apostle's teaching and to the fellowship. to the breaking of bread and to prayer" [2:42]. On the first day of the week we came together to break bread, Paul spoke to the people........kept on speaking until midnight" [20:7].

The custom of reading extracts from the Pentateuch and the prophetic books of the Old Testament in the synagogues on the Sabbath (Lk. 4:16–20, Acts 13:15) was taken over by the early Christian Community. Soon readings were added from the writings of the Apostles and the Evangelists (Col. 4:16, Rev. 1:3). Justin Martyr (150) refers to the reading of scripture as an established part of worship. He writes "when the assemblies takes place the memoirs of the Apostles, or the writings of the prophets are read as far as time permits. Then, when the reader has finished. the president preaches in admonition and exhortation to initiate the excellent utterances". This indicates that a sermon which was a part of the early Christian worship, followed by the reading of the scripture.

Before the liturgical year began to take shape the continuous reading of the scripture (lectio continua) was the practice. This was interrupted by the selection of the appropriate and suitable lessons for certain days celebrated as feasts. For ordinary Sundays the 'lectio continua' principle was followed. A book was selected and read continually in successive pericopes until it was finished. So during the pre-Nicene period there was a more or less fixed lectionary only for major feasts days.

Compairing the lectionaries of various churches in India, it is a proved fact that the lectionary of the orthodox church contains more readings than any other churches. It shows the importance that it gives to the word of God. The reading especially the Gospel reading may be understood as a sign of the Lord speaking to his people. The 'Evangelion Pulpit' (Ambo), put in front of the congregation, at the front of the altar, is one of the focal points of liturgical action, and it reveals the importance of the Liturgy of the word in the worship.

## The proclamation of the Gospel

Before the Gospel reading there is the alleluia singing, which brings out the paschal character of the proclamation of the Good News. The call for silence and attention by the altar assistant or the deacon also emphasises the importance of the proclamation of the word of God. The call to atention is "In tranquility and with fear and trembling let us stand and give heed to the life-giving proclamation of the word of God from the Holy Gospel of our Lord Jesus Christ". In the liturgy the reading of the gospel is preceded by a procession in which (lights) candles and incense are used to honour the book as a sign of Christ's

---

കണ്ടെത്തുകയും ചെയ്യുക. ധ്യാനനിഷ്ഠമായ ഒരു മനസിന്റെ ഉടമയാവുക. എപ്പോഴും ദൈവതിരുനാമം ഉരുവിടുന്ന നിരന്തരപ്രാർത്ഥന നമ്മിൽ നിറയട്ടെ. ഓരോ പ്രവൃത്തി ചെയ്യുമ്പോഴും ദൈവചിന്ത നമ്മിൽ നിറഞ്ഞിരിക്കണം. ദൈവവിചാരത്തോടെ കാണുകയും, കേൾക്കുകയും, സംസാരിക്കുകയും, ചിന്തിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുക. ഇപ്രകാരം നിരന്തര പ്രാർത്ഥനയുടെ ഉടമയാവാൻ നമുക്കെല്ലാവർക്കും സാധിക്കട്ടെ....? ★

presence. The minister announces the name of the evangelist from whom the passage is taken. After and before the reading, the reader kisses the book as an act of reverence. (On the Coptic and Ethiopean churches the entire congregation kiss the book). Thus everything is arranged to make the proclamation of the Gospel in a very high point of celebration.

The specific scripture passage for a particular day is a kind of re-reading of the Bible by the church actualizing the message for that day.

## The Homiletical Reflection

The word homily means "a plain expository Sermon, pactical rather than doctrinal; a hortatory discourse". The homily is the most important way of bringing out 'today' of God's word. Biblical exegesis, historical commentary, doctrinal and moral instruction–all were included in the preaching of the Father. Their main intention was to actualize the scripture in the life of the people who gathered to worship. The homily was an integral part of the liturgical celebration and was normally delivered by the president, or assigned to any other priest. The main characteristic of this homily was to take the theme from the readings of the scripture. The homily also contained the explanations of the "Mysteries". The liturgy of the word is as important as the liturgy of the sacraments.

So the importance of the homily cannot be ignored. It is an event involving a graced word, a word effective of faith for those who open their hearts through listening. The role of the preacher is to explain and relate the biblical theme or the themes of the day to the present day situation of the congregation. Here the preacher has to review and make exegesies of the given scripture readings. Preaching is the most likely way to reach the people. This is what

# 'പുതുവർഷപുലരി'

കെ. എം. ചെറിയാൻ, സാഗർ

'കറുപ്പും വെളുപ്പും ഇടകലർന്ന ഓർമ്മകളു ടെ ചുമടുമായി ഒരു വർഷം വിടവാങ്ങുമ്പോഠം പു തുമയുടെ പുലരിക്കുളിരും പ്രതീക്ഷകളുടെ മണിനാദവുമായി നൃത്തംവച്ചുകൊണ്ട്; പുഞ്ചിരി തൂകി ഇതാ പുതുവർഷപുലരി കടന്നുവരുന്നു'.

ആകയാൽ പഴയത് മറന്ന് പുതിയത് സ്വീ കരിക്കുക? പഴയ ദുഷ്ടതയെയും പാപത്തെയും മാററി ക്രിസ്തുയേശുവിൽ പുതുജീവൻ പ്രാപി പ്പീൻ, **'I found it, you too can find it, The new life in Jesus Christ'.**

എൻ മനമേ, യഹോവയെ വാഴ്ത്തുക; എന്റെ സർവ്വാന്തരംഗവുമേ അവന്റെ വിശുദ്ധ നാമത്തെ വാഴ്ത്തുക. എൻ മനമേ, യഹോവയെ വാഴ്ത്തു ക, അവന്റെ ഉപകാരങ്ങളം ഒന്നും മറക്കരുത് (സങ്കീ. 103: 1–2). നമ്മുടെ ജീവിതത്തിൽ ദൈവം ഇതുവരെ നൽകിത്തന്ന എല്ലാവിധമായ ഉപകാരങ്ങ ളെയും സ്മരിച്ചുകൊണ്ടും; ഇനിയും നൽകിതരു വാനിരിക്കുന്ന ഉപകാരങ്ങഠംക്കുവേണ്ടി സ്തുതി ച്ചുകൊണ്ടും അവന്റെ വിശുദ്ധ നാമത്തെ വാ ഴ്ത്താം.

നിങ്ങഠം പുളിപ്പില്ലാത്തവരായിരിപ്പാൻ തക്ക വണ്ണം പുതിയ പിണ്ഡം ആകേണ്ടതിന് പഴയ പുളിമാവിനെ നീക്കികളവീൻ. നമ്മുടെ പെസ ഹാകുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു; ക്രിസ്തു തന്നേ. ആകയാൽ നാം പഴയ പുളിച്ചമാവുകൊ ണ്ടല്ല, തിന്മയും ദുഷ്ടതയും ആയ പുളിമാവു കൊണ്ടുമല്ല, സ്വഛതയും സത്യവുമായ പുളിപ്പി ല്ലായ്മകൊണ്ടുതന്നെ ഉത്സവം ആചരിക്കണം (1 കൊരിന്ത്യർ 5: 7–8). പുതിയ പിണ്ഡം എ ങ്ങനെയായിതീരാം എന്നുള്ളത് അപ്പൊസ്തലനാ യ പൌലൊസ് തിരുവചനം വ്യക്തമാക്കിയിരി ക്കുന്നത് ഇങ്ങനെയാണ്. നിങ്ങഠം പുളിപ്പില്ലാ ത്തവരായിരിക്കേണം; ഈ പുളിപ്പ് നമ്മുടെ പാപ ത്തിന്റെ സ്വഭാവങ്ങളെ അഥവാ ഗലാത്യ ലേഖന ത്തിൽ (5: 19) പറയുന്ന ദുർന്നടപ്പ്, അശുദ്ധി, ദുഷ്കാമം, വിഗ്രഹാരാധന, ആഭിചാരം, പക, പിണക്കം, ജാരശങ്ക, ക്രോധം, ശാഠ്യം, ദ്വന്ദ്വപ ക്ഷം, ഭിന്നത, അസൂയ, മദ്യപാനം, വെറിക്കൂത്ത്, എന്നിവയെ കാണിക്കുന്നു. ആകയാൽ ഈ പുളി പ്പില്ലായ്മയെ നീക്കി പുതിയ പിണ്ഡം ആകേ ണ്ടതിന് അറുക്കപ്പെട്ട കുഞ്ഞാടിൽ നമുക്ക് ആശ്ര യിക്കാം. എന്തുകൊണ്ടെന്നാൽ, അവന്റെ പുത്ര നായ യേശുവിന്റെ രക്തം സകല പാപവും പോ ക്കി നമ്മെ ശുദ്ധീകരിക്കുന്നു

(1 യോഹന്നാൻ 1: 7)

കോടിത്തുണിക്കണ്ടം ആരും പഴയ വസ്ത്ര ത്തിൽ ചേർത്ത് തുന്നുമാറില്ല, തുന്നിയാൽ അതു കൊണ്ടു വസ്ത്രം കീറും; പുതുവീഞ്ഞ് പുതിയ തുരുത്തിയിലെ പകർന്നു വയ്ക്കാവൂ

(വി. മത്താ. 9: 16; 17).

ഒരുത്തൻ ക്രിസ്തുവിൽ ആയാൽ അവൻ പുതിയ സൃഷ്ടി ആകുന്നു; പഴയത് കഴിഞ്ഞു പോയി, ഇതാ, അതു പുതുതായിത്തീർന്നിരി ക്കുന്നു (2 കൊരിന്ത്യർ 5: 17):

ഒന്നു ഞാൻ ചെയ്യുന്നു, പിമ്പിലുള്ളത് മറ ന്നും മുമ്പിലുള്ളത് ആഞ്ഞുകൊണ്ടും ക്രിസ്തു യേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരു തിനായി ലാക്കിലേക്ക് , ഓടുന്നു

(ഫിലിപ്പിയർ 3: 14).

'നമ്മുടെ എല്ലാ പ്രതികൂലങ്ങളും നിരാശാ ന്ധകാരത്തിന്റെ അർദ്ധരാത്രിയെന്ന് നാം ഭയ പ്പെട്ടുകൊണ്ട് ഇനിയും ജീവിതത്തിൽ ശോഭനമാ യ ഒരു ഭാവി ഉണ്ടാകുകയില്ല എന്നുള്ള നിരാശ യിൽ ആകുലചിന്തയോടുകൂടി കഴിയുമ്പോഠം അ നുഗ്രഹത്തിന്റെയും, അനുകൂലത്തിന്റെയും, ആശ്വാസത്തിന്റെയും സുപ്രഭാതമായും പ്രഭാസു മംഗളമായും വികസിക്കുന്നത് എന്നുള്ള പ്രതീ ക്ഷയോടുകൂടി ക്രിസ്തുയേശു നമ്മെ മാടിവിളി ച്ചുകൊണ്ട് പറയുന്നു നിങ്ങളുടെ സകല ചിന്താ കുലവും എന്നിൽ ഇട്ടുകൊഠംക? ഒന്നുകൊണ്ടും വിചാരപ്പെടരുത്''.

---

**St. Paul urged Thimothy. "Preach the word, be urgent in season and out of season, convince, rebuke and exhort, be unfailing in patience and in teaching" (2 Tim. 4:2). The sermon is an interpretation of the scripture, in the sense that the preacher seeks to bring the text forward into the present day context, in order to effect a new healing of the word. I conclude this with a quotation from the book 'preaching the new common lectionary' edited by Fred B. Craddock. "Bible itself is the record of the continual rehearing and re-interpreting of its own traditions in new settings and for new generations of believers New settings and new circumstances are properly as well as in escapably integral to a hearing God's word in and through the text" (p. 7).**

—o—

# നവവത്സര ചിന്തകൾ

**Dr. Punnoose U. Panoor, Coimbatore**

"ഒന്നു ഞാൻ ചെയ്യുന്നു; പിമ്പിലുള്ളതു മറന്ന് മുമ്പിലുള്ളതിന് ആഞ്ഞുംകൊണ്ട് ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പരമവിളിയുടെ വിരുതിന്നായി ലാക്കിലേക്ക് ഓടുന്നു.' ഫിലി. 3:14.

നാം പുതുവൽസരത്തിലേക്കു പ്രവേശിക്കുന്ന സന്ദർഭമാണിത്. കഴിഞ്ഞുപോയ വർഷങ്ങളിൽ നമുക്കു ലഭിച്ച അനുഗ്രഹങ്ങളെക്കുറിച്ച് ഓർത്തു ദൈവത്തെ സ്തുതിക്കുന്നതിനും വന്നുപോയ വീഴ്ചകളെക്കുറിച്ചും തെററുകളെക്കുറിച്ചും ചിന്തിച്ച് അനുതപിച്ചു പുതിയ പുതിയ തീരുമാനങ്ങൾ എടുക്കുന്നതിനുമുള്ള സന്ദർഭമാണിത്. ഈ അവസരത്തിൽ മേല്പറഞ്ഞ വാക്യങ്ങൾ ചിന്തനീയമാണ്.

മനുഷ്യജീവിതത്തിൽ ഏററവും വിലയേറിയ ഒന്നാണ് സമയം. സമയത്തിന്റെ വില അതു കഴിഞ്ഞുപോകുമ്പോഴേ നാം അറിയൂ. മനുഷ്യായുസിന്റെ ദൈർഘ്യം എഴുപതോ എൺപതോ വർഷം മാത്രമാണല്ലോ. അതിൽ 20–25 വർഷം നാം ശൈശവത്തിനും പഠനത്തിനുമായി എടുക്കുന്നു. 50–55 ആകുമ്പോൾ ഔദ്യോഗിക ജോലികളിൽനിന്നും വിരമിക്കുന്നു. ബാക്കിയുള്ള പ്രവർത്തനസമയവും വളരെ ചുരുങ്ങിയ കാലം മാത്രം. അങ്ങനെ ഏകദേശം 30–40 വർഷങ്ങൾ മാത്രമാണ് ശരിയായ പ്രവർത്തനസമയം. നാം നമ്മുടെ സമയം എങ്ങനെ വിനിയോഗിക്കുന്നു? കഴിഞ്ഞകാലത്തെ അധ്വാനത്തിന്റെ ഫലമാണ് ഇന്നു നാം അനുഭവിക്കുന്നത്. ഇന്നത്തെ നമ്മുടെ പ്രവർത്തനഫലമാണ് നാളെ നമുക്കു ലഭിക്കുവാൻ പോകുന്നത്. നമ്മുടെ പ്രവർത്തനങ്ങളെ വിലയിരുത്തേണ്ടത് ആവശ്യമാണ്. നമ്മുടെ ചിന്തകൾ, വചനങ്ങൾ, പ്രവർത്തനങ്ങൾ, എന്നിവ ദൈവേഷ്ടപ്രകാരമോ?

മാറിക്കൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണ് നാം ജീവിക്കുന്നത്. കഴിഞ്ഞ വർഷം പലതുകൊണ്ടും പ്രത്യേകതകൾ ഉള്ളതായിരുന്നു. ഇറാക്ക് കുവൈററ് കൈവശപ്പെടുത്തിയത് അതിനുശേഷം കുവെയ്ററ് സ്വതന്ത്രമാക്കുവാൻ നടത്തിയ യുദ്ധവും ലോകശ്രദ്ധയെ ആകർഷിച്ച സംഭവങ്ങളാണ്. റഷ്യയിലും സമീപരാജ്യങ്ങളിലും രാഷ്ട്രീയതലത്തിൽ നടന്നുകൊണ്ടിരിക്കുന്ന മാററങ്ങൾ നമ്മുടെ ചിന്തയ്ക്കും പഠനത്തിനും വിധേയമാകേണ്ടതാണ്, ഇസ്രയേലും പാലസ്തീൻകാരും തമ്മിൽ സമാധാനത്തിനായി നടക്കുന്ന ശ്രമങ്ങളും ശ്രദ്ധേയമാണ്. എവിടെയും മാററത്തിനായുള്ള വാഞ്ഛ കാണാവുന്നതാണ്. ശാന്തിയും സമാധാനവും സന്തോഷവുമുള്ള ഒരു ലോകമാണ് എല്ലാവരും ആഗ്രഹിക്കുന്നത്. അതിനായിട്ടായിരിക്കണം നമ്മുടെ ആഗ്രഹങ്ങളും പ്രവർത്തനങ്ങളും നമ്മുടെ നിരന്തരമായ പ്രാർത്ഥന അതിനാവശ്യമാണ്.

നമ്മുടെ രാഷ്ട്രീയാന്തരീക്ഷം സമാധാനപരമല്ല. കൂടെകൂടെയുള്ള തെരഞ്ഞെടുപ്പുകൾ, രാഷ്ട്രീയവധങ്ങൾ, വിവിധ ഭാഗങ്ങളിൽ നടമാടുന്ന അക്രമപ്രവർത്തനങ്ങൾ എല്ലാം നമ്മെ ഓരോരുത്തരെയും ബാധിക്കുന്നതാണ്.

രാഷ്ട്രീയതലത്തിൽ മതസംഘടനകൾ കൂടുതൽ ശക്തിപ്രാപിച്ചുവരുന്നു എന്നത് ശ്രദ്ധേയമാണ്. ഈ അന്തരീക്ഷത്തിൽ എങ്ങനെയുള്ള ക്രിസ്തീയപ്രവർത്തനങ്ങൾക്കാണ് പ്രസക്തി എന്നു നാം ചിന്തിക്കേണ്ടതാണ്.

---

ഈ പുതുവർഷം വീഴാതവണ്ണം നമ്മെ സൂക്ഷിച്ച്, തന്റെ മഹിമാസന്നിധിയിൽ കളങ്കമില്ലാത്തവരായി ആനന്ദത്തോട്, നിറുത്തുവാൻ ശക്തീകരിക്കണമെ എന്ന് പ്രാർത്ഥിച്ചുകൊണ്ടും, പുതുവർഷത്തിന്റേതായ ഒരു പുതുക്കം നമ്മിൽ ഉളവാക്കണമെ; കൊടുങ്കാററിന്റെ നടുവിലും പുതിയ ജീവിതത്തെ സംബന്ധിച്ച പ്രത്യാശകൊണ്ടു നമ്മുടെ ഹൃദയത്തിന് ചൂടു നൽകണമെ എന്നും, പുതുവർഷ മംഗളാശംസകൾ നേർന്നുകൊണ്ടും, അവിടുത്തെ മക്കൾ എന്ന നിലയിൽ നമുക്ക് യേശു പഠിപ്പിച്ച പ്രാർത്ഥനയുമായി അങ്ങയുടെ അടുത്തേക്ക് ചെല്ലാം. 'സ്വർഗസ്ഥനായ ഞങ്ങളുടെ പിതാവേ'...........ആമേൻ. ★

# അനുഭൂതിയിലൂടെ മൃത്യുതീരങ്ങളിലേക്ക്............

## ഫാ. ജോൺസൺ പുഞ്ചക്കോണം

**ആ**ധുനിക ജനത മദ്യത്തിന് മാന്യത സങ്കൽപ്പിക്കുന്ന ഒരു സംസ്കാരത്തിലേക്ക് വഴുതിവീണുകൊണ്ടിരിക്കുന്നു. സായാഹ്ന ക്ലബുകൾ—നിശാനൃത്തസംസ്കാരങ്ങളിലേക്ക് പിഞ്ചു കുട്ടികളെ ആനയിച്ച് തങ്ങളുടെ പ്രതാപവും പ്രൗഢിയും കാണിക്കുന്ന മാതാപിതാക്കളേ....വരുംതലമുറയെ എങ്ങോട്ടാണ് നയിക്കുന്നത് എന്ന് നിങ്ങൾ വിസ്മരിക്കുന്നു.

ഇന്ന് മദ്യം സമൂഹത്തിന്റെ ഭാഗമായിതീർന്നിരിക്കുന്നു. സാധാരണ സദ്യകൾക്കുപോലും ചായയും കാപ്പിയുംപോലെ ലാഘവത്തോടെ വിദേശമദ്യം വിളമ്പുന്നു. നുരഞ്ഞുപൊങ്ങുന്ന ലഹരിയിൽ സ്ത്രീകളും കുട്ടികളുമടക്കമുള്ള കുടുംബങ്ങൾ ആശ്വാസം കണ്ടെത്തുവാൻ ശ്രമിക്കുന്നു. നാഗരികതയ്ക്കും പരിഷ്ക്കാരത്തിനും മദ്യലഹരി കലർന്നിരിക്കണം എന്ന ചിന്തയ്ക്ക് ആക്കം വർദ്ധിച്ചു.

## എന്തിനു വേണ്ടി

മദ്യവും മയക്കുമരുന്നും ഉന്മേഷത്തിനും ഊർജ്ജത്തിനും ജോലിക്കും സഹായകമാണെന്ന ചിന്ത ചിലരിലെങ്കിലും ആഴമായി സ്പർശിച്ചിട്ടുണ്ട്. മദ്യം കുടുംബത്തിൽ ഫാഷനും സമൂഹത്തിൽ മാന്യതയും ആയി കരുതുന്നവരുമുണ്ട്. മറുവശത്ത് അൽപം ത്രിൽ, സംഘർഷത്തിൽനിന്ന് രക്ഷപെടുവാൻ, മാനസിക പിരിമുറുക്കം ഇല്ലാതാക്കുവാൻ എന്ന് ചിന്തിക്കുന്നവരും കുറവല്ല. ചിലർക്ക് അവരെ വിളിച്ചുണർത്താൻ അൽപ്പം ലഹരി ഉള്ളിൽ ചെല്ലണം. സ്വസ്ഥത കിട്ടുവാൻ വേണ്ടി ഉപയോഗിക്കുന്നവരും ഉണ്ട്. ലഹരി ഉപയോഗിച്ചെങ്കിൽ മാത്രമേ ദിനചര്യക്രമമായി നടക്കൂ എന്ന് ചിന്തിക്കുന്നവരും വിരളമല്ല. (വയററിൽനിന്ന് പോകാനും ഉറക്കം മാറാനും, ഉഷാറാകാനും ഇത് ആവശ്യമെന്നു ധരിക്കുന്നവർ.

## വികലമായ വ്യക്തിത്വം

കുടുംബത്തിലോ സമൂഹത്തിലോ ചിലർ തങ്ങളെ ആക്ഷേപിക്കുകയോ അധിക്ഷേപിക്കുകയോ ചെയ്യുമ്പോൾ മാതാപിതാക്കളുടെ തിരസ്കരണം അനുഭവപ്പെടുമ്പോൾ, സുഹൃത്തുക്കളിൽനിന്നുള്ള ഒററപ്പെടുത്തൽ, അദ്ധ്യാപകന്റെ പരിഹാസ്യം, അധികാരികളുടെ കുററപ്പെടുത്തൽ എന്നിവമൂലം തങ്ങൾ ഒന്നുമല്ലെന്നും, ഒന്നിനും കഴിവില്ലാത്തവർ എന്നും സമൂഹത്തിലും കുടുംബത്തിലും തങ്ങൾ അനുയോജ്യരല്ല, അധികപ്പററാണ് എന്ന ധാരണ ഉള്ളവരും പെട്ടെന്ന് ലഹരിക്ക് അടിമയായിതീരും. പെട്ടെന്ന് ക്ഷീണിക്കുന്നവരും, ബോറടിക്കുന്നവരും, പെട്ടെന്ന് വികാരങ്ങൾ വ്രണപ്പെടുന്നവരും തൊട്ടാവാടി സ്വഭാവക്കാരും അവരുടെ താത്കാലിക മാനസികാവസ്ഥയ്ക്ക്

---

പല രംഗങ്ങളിലും നാം മുന്നോട്ടുപോകേണ്ടിയിരിക്കുന്നു. സഭകൾ തമ്മിലും സഭാംഗങ്ങൾ തമ്മിലുമുള്ള സൗഹാർദ്ദത; വനിതകൾക്കു സമൂഹത്തിലും സഭയിലുമുള്ള സ്ഥാനം; മിഷ്യനറിപ്രവർത്തനങ്ങൾ, വ്യക്തികളുടെ ആത്മിക പ്രബുദ്ധത തുടങ്ങി പലതും നമ്മുടെ ചിന്തയ്ക്കും പഠനത്തിനും വിഷയീഭവിക്കേണ്ടതാണ്.

കർത്താവായ യേശുക്രിസ്തുവായിരിക്കണം നമ്മുടെ മാതൃക, പരസ്പരം സ്നേഹിപ്പാൻ, സഹിപ്പാൻ, ക്ഷമിക്കാൻ, പ്രാർത്ഥിക്കാൻ നമുക്ക് കഴിയേണ്ടതാണ്. സഭകൾ തമ്മിൽ കൂടുതൽ സഹകരണവും സ്വീകരണവും ഉണ്ടാകേണ്ടതാണ്. പൊതുവായ രംഗങ്ങളിൽ സഹകരിച്ചു പ്രവർത്തിക്കുവാൻ തക്ക മനോഭാവം നാം വളർത്തേണ്ടിയിരിക്കുന്നു. ഓർത്തഡോക്സ് യാക്കോബായ സഭകൾ തമ്മിൽ ഇപ്പോൾ നിലവിലിരിക്കുന്ന കേസുകളും തർക്കങ്ങളും തീരേണ്ടത് ആവശ്യമാണ്. അതിന് സഹനവും ത്യാഗവും ആവശ്യമാകാം. പരസ്പരം സാഹോദര്യത്തിൽ കഴിയുവാൻ, ക്രിസ്തുവിന്റെ ശക്തിയോടെ ജാതികളുടെ മദ്ധ്യത്തിൽ സാക്ഷിക്കുവാൻ ക്രിസ്ത്യാനികളുടെ ഇടയിൽതന്നെ സമാധാനം ആവശ്യമാണ്. അതിനായി പ്രാർത്ഥിക്കാം.

വനിതകൾക്കു സഭയിലുള്ള സ്ഥാനവും ഇന്നു ചിന്തനീയമാണ്, സഭയിലും ഇടവകയിലും വിവിധ മണ്ഡലങ്ങളിൽ വനിതകൾക്കു ധാരാളം പ്രവർത്തനസാദ്ധ്യതകൾ ഉണ്ട്. വിദ്യാഭ്യാസവും കഴിവും പ്രവർത്തനശേഷിയുമുള്ള വനിതകൾ നമുക്കുണ്ട്. സുവിശേഷപ്രചരണത്തിനും സഭയുടെ വികസനത്തിനും വനിതകളുടെ സഹകരണവും പങ്കാളിത്വവും കൂടുതലായി ഉണ്ടാകുവാൻ തക്കവണ്ണം നാം ശ്രമിക്കേണ്ടതാണ്.

നാം എന്തുചെയ്യണം? നാം നമ്മെത്തന്നെ ദൈവേഷ്ടത്തിനു സമർപ്പിപ്പിക്കുകയാണ് ആവശ്യം. കഴിഞ്ഞുപോയ കാലത്തേക്കാൾ പ്രാധാന്യം വരുവാനുള്ളതിനാണ്. പിമ്പിലുള്ളതു മറന്നും മുമ്പിലുള്ളതിനായി ആഞ്ഞുംകൊണ്ട് ക്രിസ്തുയേശുവിൽ നാം ഓരോരുത്തരും ചുവടുവയ്ക്കണം. നമ്മുടെ ലക്ഷ്യം 'വാടാത്ത കിരീടം' പ്രാപിക്കുക എന്നതായിരിക്കണം. 'ഞാൻ നല്ലപോർ പൊരുത്; ഓട്ടം തികച്ചു, വിശ്വാസം കാത്തു നീതിയുടെ കിരീടം എനിക്കായി ഒരുക്കിയിരിക്കുന്നു' എന്നു വിശുദ്ധ പൗലോസിനോടൊപ്പം പറയുവാൻ നമുക്കും കഴിയേണ്ടതാണ്.

—o—

പരിഹാരമായി ലഹരിപദാർത്ഥങ്ങളെ ആശ്രയിക്കുന്നു.

തങ്ങൾ പ്രായപൂർത്തിയായവർ എന്ന തോന്നൽ—അത് മററുള്ളവരെക്കൊണ്ട് അംഗീകരിപ്പിക്കുവാനുള്ള ശ്രമമായി ലഹരി ഉപയോഗിക്കുന്നവരും വിരളമല്ല. എന്തിനു മുതിർന്നവരെ അനുകരിക്കുവാനുള്ള ഉപബോധമനസിൻെറ അജ്ഞാത പ്രേരണ ഇവരെ ആഴമായി സ്പർശിച്ചിട്ടുണ്ട്. പുരുഷത്വം സ്ഥാപിച്ചെടുക്കുവാനും സുഹൃത്തുക്കളുടെ ഇടയിൽ സ്ഥാനം നിലനിർത്തുവാനും വിലക്കപ്പെട്ട നിബന്ധനകളെ പൊട്ടിക്കുവാനും ലഹരി ഉപയോഗിക്കുന്നവർ ഉണ്ട്.

## എങ്ങനെ കീഴടക്കുന്നു

മയക്കുമരുന്നുകളുടെ മാസ്മരിക ലോകത്തെക്കുറിച്ചുള്ള നിറംപിടിപ്പിച്ച കഥകൾ കേട്ട് ആ അനുഭൂതി രുചിച്ചറിയുവാനുള്ള അദമ്യമായ ആഗ്രഹം ഇളംതലമുറയുടെ മനസിൻെറ മൃദുവായ കോണുകളിൽ അങ്കുരിക്കുന്നു. ഒരു തവണ മാത്രം അൽപ്പം രുചിച്ചുനോക്കുവാൻവേണ്ടി മാത്രമാണ് ഇവർ ഇതിന് വശംവദരാകുന്നത്. പക്ഷേ അത് വീണ്ടും ഉപയോഗിക്കുവാനുള്ള തൃഷ്ണ അവരിൽ രൂഢമൂലമാകുന്നു.

പരീക്ഷാസമയങ്ങളിൽ ഉറക്കത്തെ അകററി നിർത്തുവാനും പഠിക്കുന്നവ സ്മൃതിപഥത്തിൽ തങ്ങിനിൽക്കുവാനും വേണ്ടി ലഹരി ഉപയോഗിക്കുന്നവർ ഉണ്ട്. ഫലമോ പരീക്ഷ കഴിയുമ്പോഴേക്കും മൃത്യു അവരെ കീഴടക്കിയിരിക്കും.

ഉന്നതവിദ്യാഭ്യാസത്തിനായി കലാശാലകളുടെ പടവുകളിലേക്ക് പിച്ചവച്ച് ആഗതരാകുന്നവർ മുതിർന്ന വിദ്യാർത്ഥികളുടെ നിർബന്ധത്തിന് വശംവദരായി ലഹരിപദാർത്ഥങ്ങളുടെ സ്വാദ് രുചിച്ചറിയുവാൻ ഇടയാകുന്നു. ലഹരിയുടെ മാസ്മരശക്തിയിൽ ഇഴുകിചേരുവാനുള്ള വെമ്പലിൽ യുവതലമുറ തങ്ങളുടെ വിലപ്പെട്ട ജീവിതം ഹോമിക്കുന്നു. പ്രാരംഭദിശയിൽ കൂട്ടുകാരുമൊത്ത് 'കമ്പനി'ക്കുവേണ്ടി തമാശയായി ആസ്വദിക്കുന്ന ലഹരി പിന്നീട് ആസ്വാദകനെ അടിമയാക്കുന്നു.

പെൺകുട്ടികൾ ഈ കെണിയിലകപ്പെടുന്നത് കൂടുതലും ബോയ് ഫ്രണ്ടിൻെറ പ്രേരണയാലാണ്. ഒരു ബോയ് ഫ്രണ്ടിൻെറ പണം തീരുമ്പോൾ സ്വയമായി വാങ്ങുവാനോ അതല്ലെങ്കിൽ മററൊരു ബോയ് ഫ്രണ്ടിനെ കണ്ടെത്താവാനോ അവൾ നിർബന്ധിതയാകുന്നു. ഇങ്ങനെയുള്ള അപഥസഞ്ചാരത്തിനിടയിൽ വിലപ്പെട്ട പലതും അവർക്ക് നഷ്ടമാക്കേണ്ടിവരുന്നു.

മാതാപിതാക്കളുടെ സ്നേഹവും, ലാളനകളും, കുടുംബബന്ധങ്ങളും പഴങ്കഥകളായി മാറി

ക്കൊണ്ടിരിക്കുന്ന ആധുനികസമൂഹത്തിൽ ഓരോ രുത്തരും അവരവരുടേതായ ചെറിയ ലോകങ്ങൾ സൃഷ്ടിക്കുവാൻ വെമ്പൽകൊള്ളുന്നു. ഇവിടെ അവൻ മദ്യത്തിലും മയക്കു മരുന്നിലും അഭയം പ്രാപിക്കുന്നു.

ലഹരിപദാർത്ഥങ്ങളുടെ സുലഭ്യമായ ലഭ്യത യും അതുപയോഗിക്കുവാൻ പ്രേരിപ്പിക്കുന്നതു മായ ചുററുപാടുകൾ യുവാക്കളെ ആസക്തിക്കു വിധേയരാക്കുന്നു. മാതാപിതാക്കളുടെയും മു തിർന്ന സഹോദരങ്ങളുടെയും മാതൃക ഇതിന് ആക്കം വർദ്ധിപ്പിക്കും.

## പ്രേരിപ്പിക്കുന്ന സാഹചര്യങ്ങൾ

മാതാപിതാക്കൾ അവരുടെ ഏകസന്താനങ്ങ ളെ അമിതമായി സ്നേഹിക്കുണു. സമൂഹവുമാ യി വലിയ ബന്ധം ഇല്ല. ഭവനത്തിൻെറ നാൽകെ ട്ടിനുള്ളിൽ അവൻെറ ജീവിതം തളച്ചിടേണ്ടിവരു മ്പോൾ അവൻ സ്വാതന്ത്ര്യം ആഗ്രഹിക്കും. ഏതെ ങ്കിലും സാഹചര്യത്തിൽ അൽപ്പംസ്വാതന്ത്ര്യം അവ ന് ലഭിക്കുമ്പോൾ അവൻ അത് ദുരുപയോഗപ്പെ ടുത്തുകയും കാര്യങ്ങൾ കൂടുതൽ വഷളാവുകയും ചെയ്യും. യഥാസമയം മാതാപിതാക്കളുടെ സ്നേ ഹവും സാമീപ്യവും ലഭിക്കാതെവരുന്ന കുട്ടികളും പിൽക്കാലത്ത് ലഹരിപദാർത്ഥങ്ങൾക്ക് അടിമ യാകുവാൻ സാദ്ധ്യത ഉണ്ട്.

കുടുംബത്തിലെതന്നെ 'റാഗിംഗ് സിസ്ററം' ഒരളവുവരെ കുട്ടിയെ ഇതിന് പ്രേരിപ്പിക്കും. തങ്ങളുടെ കുട്ടികൾ നല്ലനിലയിൽ ആയിതീരണം എന്ന് എല്ലാ മാതാപിതാക്കളും ആഗ്രഹിക്കുന്നു. അതിനായി എന്തും ചിലവാക്കുവാൻ അവർ തയ്യാ റാണ്. ഈ സാഹചര്യത്തിൽ വളരുന്ന കുട്ടി ഏ തെങ്കിലും വിഷയത്തിൽ അൽപ്പം പിറകിലായാൽ നീ ഒന്നിനും കൊള്ളില്ല', 'ഇന്ന വീട്ടിലെ ഇന്ന കുട്ടിയെ നോക്കി പഠിക്ക്" എന്നൊക്കെ അവനെ ശാസിക്കും. ഇത്തരത്തിലുള്ള വാചകങ്ങൾ ആ കുട്ടിയെ ആഴമായി സ്പർശിക്കുകയും 'താൻ ഒന്നിനും കൊള്ളാത്തവൻ' എന്ന ചിന്ത അവനെ ഭരിക്കുകയും ചെയ്യും. പിൽക്കാലത്ത് ആ കുട്ടി ലഹരിപദാർത്ഥങ്ങൾക്ക് അടിമയാകുന്നെങ്കിൽ അതിൻെറ പൂർണ്ണമായ ഉത്തരവാദിത്വം മാതാപി താക്കൾക്കാണ്.

മതപരമായ അഭ്യസനത്തിൻെറ കുറവ് കുട്ടി കളെ തെററായ ജീവിതചര്യകളിലേക്ക് നയിക്കും.

ലഹരിപദാർത്ഥങ്ങൾ ഉപയോഗിക്കുന്ന വ്യ ക്തികളെപ്പററി പഠിക്കുമ്പോൾ അവർ അതിന് അടിമയാകുവാനുള്ള കാരണങ്ങൾ പലരിലും വി ഭിന്നങ്ങളായി കാണപ്പെടുന്നു.

1. തൊഴിലില്ലായ്മ മൂലം വിരസത അനുഭവി ക്കുന്നവർ.
2. മോഹങ്ങളും മോഹഭംഗങ്ങളും.
3. സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാ നും ആരുമില്ലെന്ന തോന്നൽ ഉള്ളവർ.
4. രോഗത്താലും വേദനയാലും ഉളവാകുന്ന വി രസത ഒഴിവാക്കുവാൻ.
5. ഏകാന്തതയ്ക്ക് വിരാമമിടുവാൻ.
8. ഭാവിയേക്കുറിച്ച് വ്യാകുലപ്പെടുന്നവർ.
7. മാതാപിതാക്കളുടെ സ്നേഹം ലഭിക്കാതെ വരുന്നവർ.
8. ദു:ഖത്തിൽനിന്ന് ഒളിച്ചോടുവാൻ.
9. കലാമൂല്യമുള്ള സൃഷ്ടികൾ ലഹരിയാലെ ഉരുത്തിരിയൂ എന്നു ചിന്തിക്കുന്നവർ.
10. സന്തോഷം പങ്കിടുവാൻ.

ഇവയിൽ ഒന്നിലധികം കാരണങ്ങൾ ഒരുമിച്ചുചേ രുമ്പോൾ മാത്രമേ ഒരുവൻ ലഹരിപദാർത്ഥ ങ്ങൾക്ക് അടിമയാകുകയുള്ളു. രണ്ടോ മൂന്നോ മണിക്കൂർ വേദനകൾ ഇല്ലാത്ത, ജീവിതദു:ഖങ്ങൾ ഇല്ലാത്ത, തികച്ചും സാങ്കൽപ്പികലോകത്തിൽ വി ഹരിക്കുന്നവർ ആ ലഹരി വിട്ടുണരുമ്പോൾ അടു ത്ത ഡോസിനുള്ള ആർത്തി അവനെ പുൽകുന്നു. അത് എങ്ങനെ നേടാം എന്ന ഉത്കണ്ഠ അവനിൽ അസ്വസ്ഥത ഉളവാക്കുന്നു. അതിനായി ചെറി യ മോഷണങ്ങൾ തുടങ്ങി വലിയ കൊള്ളകൾ, കൊലപാതകങ്ങൾ എന്നിവയിലേക്ക് നയിക്കപ്പെ ടുന്നു.

മയക്കുമരുന്ന് ഉപയോഗിക്കുന്ന മാതാപിതാ ക്കൾ തങ്ങൾക്ക് ജനിക്കുവാൻ പോകുന്ന കുഞ്ഞി നെയും ലഹരിക്ക് അടിമയാക്കുന്നു. ഒരുപക്ഷെ നവജാത ശിശു അപസ്മാരം തുടങ്ങിയ മാരകരോ ഗങ്ങളോടെ പൂർണ്ണവളർച്ച പ്രാപിക്കാതെ ജനിച്ചെ ന്നിരിക്കാം.

ഒരു നുള്ള് ബ്രൗൺഷുഗറിനുവേണ്ടി വ്യഭി ചാരംവരെ ചെയ്യേണ്ട അവസ്ഥയിലേക്കാണ് പെൺകുട്ടികൾ ചെന്നെത്തുന്നത്. ഇവിടെ എല്ലാ ജീവിതമൂല്യങ്ങളും വലിച്ചെറിയേണ്ടതായിവരു ന്നു.

അടുത്ത ലക്കത്തിൽ:

മയങ്ങുവാൻ മാർഗ്ഗങ്ങളേറെ.

# ജനുവരി 30 എക്യുമിനിക്കൽദിനം

**കേ**രളത്തിലെ കത്തോലിക്കാ, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, സി.എസ്.ഐ. സഭകളെ പ്രതിനിധീകരിച്ച് നിലയ്ക്കൽ എക്യുമെനിക്കൽ കമ്മററിയിലെ വൈദീക മേലദ്ധ്യക്ഷന്മാർ സംയുക്തമായി പുറപ്പെടുവിക്കുന്ന സർക്കുലർ.

കർത്താവിൽ പ്രിയരേ,

ഈ കാലഘട്ടത്തിൽ സഭൈക്യത്തിന്റെ ഏററവും മഹത്തായ പ്രതീകമായിതിർന്നിരിക്കുകയാണ് നിലയ്ക്കൽ എക്യുമെനിക്കൽ ദൈവാലയം 1993 ജനുവരി 30 ശനിയാഴ്ച എക്യുമിനിക്കൽ ദിനമായി നാം ആചരിക്കുന്നു.

''അവരെല്ലാവരും ഒന്നായിരിക്കുവാൻവേണ്ടി പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ആയിരിക്കുന്നതിനും അങ്ങനെ നീ എന്നെ അയച്ചുവെന്ന് ലോകം അറിയുന്നതിനുംവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു.'' (യോഹ. 17:21) എന്ന ദിവ്യരക്ഷകന്റെ പ്രാർത്ഥനയിൽ ലോകമെമ്പാടുമുള്ള ക്രൈസ്തവരോടൊപ്പം നാമും പങ്കുചേരുന്നു. നമ്മുടെ കർത്താവിന്റെ തീവ്രമായ ഈ പ്രാർത്ഥന യാഥാർത്ഥ്യമായി പരിണമിക്കണമെങ്കിൽ യേശുവിന്റെ ഐക്യാഭിലാഷങ്ങൾ നമ്മുടെ ജീവിതലക്ഷ്യവും ദൗത്യവും ആയി രൂപാന്തരപ്പെടുത്തേണ്ടിയിരിക്കുന്നു. എക്യുമെനിക്കൽ മേഖലകൾ വളരെ സജീവമാക്കികൊണ്ട് ഐക്യത്തിനാവശ്യമായ അടുപ്പവും ഉടപ്പവും നമ്മുടെയിടയിൽ വളർത്തികൊണ്ടുവരുവാൻ നാം ബാദ്ധ്യസ്ഥരാണ്. മാത്രമല്ല നമ്മുടെ മാതൃരാജ്യമായ ഭാരതത്തിനു കൈമോശം വന്നുപോയ മാനവമൈത്രിയും, മതസൗഹാർദ്ദവും വീണ്ടെടുക്കുവാൻ ദീർഘദർശിയായ ഏശായാ, ദർശനത്തിൽ കണ്ട സമാധാനത്തിന്റെ ഉപകരണങ്ങളായി ക്രൈസ്തവർ പരിണമിക്കേണ്ടത് ആവശ്യമായിരിക്കുന്നു. ''സമാധാനം ദൂരസ്ഥർക്കും സമീപസ്ഥർക്കും സമാധാനം'' (ഏശായ 57:19)

വാൽസല്യ മക്കളേ,

നമ്മുടെ കർത്താവിൽനിന്ന് നമുക്കു ലഭിച്ച ഐക്യം, സമാധാനം എന്നീ വിശിഷ്ട ദാനങ്ങൾ ചില ബാദ്ധ്യതകളും കടമകളും ഉത്തരവാദിത്വങ്ങളും നമ്മെ ഏല്പിക്കുന്നുണ്ട്.

ഒന്ന്: നാമേവരും യേശു ആഗ്രഹിച്ചതും പ്രാർത്ഥിച്ചതുമായ ഐക്യത്തിന്റെയും സമാധാനത്തിന്റെയും സാക്ഷികളും ദാസരും ആയി തീരുവാൻ വിളിക്കപ്പെട്ടിരിക്കുന്നു. എക്യുമെനിക്കൽ പ്രവർത്തനങ്ങൾ ദൈവത്തിന്റെ ഒരു വിളിയും ദൈവം നമ്മെ ഏല്പിച്ച മഹത്തായ ഒരു ദൗത്യവും ആയി പരിഗണിക്കണം.

രണ്ട്: നാമോരോരുത്തരും ഉൾപ്പെട്ടുനിൽക്കുന്ന സഭകളുടെ വിശ്വാസം, ചരിത്രം, പാരമ്പര്യങ്ങൾ ഇവയൊക്കെ പഠിക്കുന്നതോടൊപ്പം ഇതര സഭാവിഭാഗങ്ങളുടെ വിശ്വാസ സംഹിത, ചരിത്രം പാരമ്പര്യങ്ങൾ ഇവയെപ്പററിയും . നിഷ്പക്ഷമായും മുൻവിധികൂടാതെയുമുള്ള അന്വേഷണത്തിനും പഠനത്തിനും നാം തയ്യാറാകണം. മററുള്ളവരെ സ്നേഹിക്കാനും, അംഗീകരിക്കാനും, അവരുമായി ഭാവാത്മകമായി ബന്ധപ്പെടുവാനും ഇതു നമ്മെ സഹായിക്കുകയും ഒരുക്കുകയും ചെയ്യുന്നു. 'മനസിലാക്കുന്നത് . സ്നേഹിക്കുന്നതിനോടു തുല്യമാകുന്നു.'. **(To understand is to love)**

**മൂന്ന്**: സഭകളുടെ ഐക്യത്തിനുവേണ്ടി ഐക്യത്തിന്റെ നാഥനോട് നിരന്തരമായി നാം പ്രാർത്ഥിക്കണം. പ്രാർത്ഥനയുടെ കൂട്ടായ്മ ദൈവത്തിന്റെയും സഹോദരങ്ങളുടെയും കൂട്ടായ്മയിലേക്ക് നമ്മെ വഴിനടത്തുന്നു.

നാല്: 'ആകയാൽ നമുക്ക് അവസരം ലഭിച്ചിരിക്കുന്നതുകൊണ്ട് സകല മനുഷ്യർക്കും പ്രത്യേകിച്ച് വിശ്വാസത്താൽ ഒരേ കുടുംബത്തിൽ അംഗങ്ങളായവർക്ക് നന്മ ചെയ്യാം.' (ഗലാത്തി 6:10) എന്ന അപ്പസ്തോലന്റെ വാക്കുകൾ നമുക്ക് മാർഗ്ഗദർശനം നൽകണം. സഭൈക്യപ്രവർത്തനങ്ങളിൽ നമ്മെ നയിക്കേണ്ട ഏററവും പ്രധാന ഘടകം പ്രാർത്ഥനപോലെതന്നെ പരസ്പരബന്ധങ്ങളിൽ സ്നേഹവും നമ്മെ സ്വാധീനിക്കണം എന്നതത്രെ. ഈയവസരത്തിൽ പ്രളയംപോലുള്ള പലവിധ ദുരിതങ്ങളുട ചുഴിയിൽപ്പെട്ട് നട്ടംതിരിയുന്ന സഹോദരങ്ങൾക്ക് ഒരു പുനർജന്മവും, പ്രതീക്ഷ നിറഞ്ഞ ജീവിതവും നൽകാൻ നമുക്ക് എന്തുചെയ്യാൻ സാധിക്കും എന്ന് ഗൗരവമായി ചിന്തിക്കേണ്ടിയിരിക്കുന്നു.

---

അവസാനമായി എക്യുമെനിക്കൽ പ്രവർത്തനങ്ങളുടെ ആക്കം കൂട്ടുവാൻ നമ്മുടെ ഭാഗത്തുനിന്ന് നിർല്ലോഭമായ സഹായസഹകരണങ്ങൾ ചെയ്തുകൊടുക്കുവാനുള്ള ധാർമ്മികമായ കടമകളെപ്പററി നിങ്ങളെ ഞങ്ങൾ സ്നേഹപൂർവ്വം ഓർമ്മിപ്പിക്കുന്നു. നിലയ്ക്കൽ പള്ളിയോടനുബന്ധിച്ചുള്ള ഡയലോഗ് സെൻററിന്റെ നിർമ്മാണം ആരംഭിച്ചു കഴിഞ്ഞു. പള്ളിയിൽ സ്ഥിരതാമസമാക്കിയ പുതിയ അഡ്മിനിസ്ട്രേററർ റവ. ഫാ. സെബാ

ക്രിസ്തീയകുടുംബപംക്തി

# വളരുമാറാക്കുന്ന ദൈവത്തിന്നായ് (x)

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

### C. മനുഷ്യർക്ക് തങ്ങളിൽ ഉണ്ടായിരിക്കേണ്ട സൽഗുണങ്ങൾ

#### i) മത്സരരഹിതമായ അദ്ധ്വാനശീലം

അദ്ധ്വാനത്തിന്റെ മാഹാത്മ്യം: സ്നേഹത്തിൽനിന്ന് അദ്ധ്വാനം ഉണ്ടാകുന്നു. മടി സ്വാർത്ഥതയുടെ ലക്ഷണമാണ്. മററുള്ളവർക്കുവേണ്ടി നിരന്തരം പ്രവർത്തിക്കുകയെന്നത്, ദൈവത്തിന്റെ സ്വഭാവമാണ്. 'എന്റെ പിതാവു ഇന്നെയോളം പ്രവർത്തിക്കുന്നു. ഞാനും പ്രവർത്തിക്കുന്നു' (വി. യോഹ. 5:17) എന്ന്, ശാബതിൽ തളർവാതക്കാരനെ സൗഖ്യമാക്കിയതിനെ നീതീകരിച്ച് കർത്താവ് പറഞ്ഞു. 'നന്മ ചെയ്വാൻ അറിഞ്ഞിട്ടും 'ചെയ്യാത്തവന്, അത് പാപം തന്നെ' (വി. യാക്കോ. 4:17) എന്ന് വി. യാക്കോബ് പറയുന്നു.

സ്വയം ഉയരുന്നതിനായി അദ്ധ്വാനിക്കുന്നതും, ദൈവഹിതത്തിന് അനുയോജ്യമാണ്. ഉൽക്കർഷേച്ഛ ദൈവദത്തമായ ഒരു സൽഗുണമാണല്ലൊ. മററാരാരം എന്നെക്കാരം ഉയരുന്നതിൽ അസൂയപ്പെടരുതെന്നേയുള്ളു.

കർത്താവിന്റെ മാതൃക: നമ്മുടെ കർത്താവ് അദ്ധ്വാനശീലനായിരുന്നു. എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളേടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിപ്പാൻ കഴിയാത്ത രാത്രി വരുന്നു' (വി. യോഹ. 9:4) എന്ന് താൻ പറഞ്ഞു. 'അവൻ (കർത്താവ്) എല്ലാം നന്നായി ചെയ്തു' (വി. മർക്കോ. 7:37) എന്ന് കർത്താവിനെക്കുറിച്ച് എഴുതിയിരിക്കുന്നു. നാമും കർത്താവിനെപോലെ അദ്ധ്വാനശീലരായി പൊതുവിന്റെ നന്മയ്ക്കായി പരമാവധി പ്രവർത്തിക്കേണ്ടതാണ്. 'നന്മ ചെയ്യുന്നതിൽ നാം മടുത്തു പോകരുത്. തളർന്നു പോകാഞ്ഞാൽ നാം തക്കസമയത്ത് കൊയ്യും.' (ഗലാ. 6:9) എന്ന് വി. പൗലോസും, നിനക്ക് സംഗതി വരുന്നതൊക്കെയും ശക്തിയോടെ ചെയ്ക' (സഭാ. (പ. 9:10) എന്ന് ജ്ഞാനിയായ ശലോമോനും പറയുന്നു.

#### പരമാവധി പ്രവർക്കിക്കുക

കഴിവു എത്രയുണ്ടെന്നുള്ളതല്ല പ്രധാനം; ഉള്ള കഴിവനുസരിച്ച് പരമാവധി പ്രവർത്തിക്കുന്നുണ്ടൊ എന്നുള്ളതാണ്. വിധവ രണ്ട് കാശ് ഭണ്ഡാരത്തിലിട്ടതിനെ കർത്താവ് ശ്ലാഘിച്ചു പറഞ്ഞത്, ഇവിടെ പ്രസ്താവ്യമാണ്. (വി. മർക്കോ. 12:43–44) അതിനാൽ കഴിവിന്റെ കുറവിൽ നിരാശപ്പെടാതെ, പരമാവധി അദ്ധ്വാനിക്കുന്നതിന് കുട്ടികളെ പ്രേരിപ്പിക്കണം.

മനുഷ്യസമുദായത്തോടുള്ള സ്നേഹത്തെ പ്രതി, നാം പരമാവധി ഉയരുകയും, മററുള്ളവരെ പരമാവധി ഉയർത്തുകയും ചെയ്യേണ്ടിയിരിക്കുന്നു.

#### ഇടർച്ച വരുത്തരുത്

മററുള്ളവർക്ക് ഇടർച്ച വരുത്താതെ അവർക്കും

---

സ്ററ്യൻ ഒ. ഐ. സി. യുടെ സാന്നിദ്ധ്യവും ശുശ്രൂഷയും നിലയ്ക്കൽ എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ വളർച്ച ഒരു സുപ്രധാന ഘട്ടത്തിൽ എത്തിയിരിക്കുന്നു എന്നതിന്റെ സൂചനയാണ്. സെൻററിന്റെ നിർമ്മാണത്തിനും, സംരക്ഷണത്തിനും ആവശ്യമായ സാമ്പത്തികസഹായങ്ങരം ഏവരിൽനിന്നും ഞങ്ങരം പ്രതീക്ഷിക്കുന്നു. പ്രാർത്ഥന, സ്നേഹം, പങ്കുവെക്കൽ, പരിപോഷിപ്പിയ്ക്കൽ എന്നീ ചവിട്ടുപടികരം നാം കയറുന്നില്ലെങ്കിൽ നിലയ്ക്കലിന് എ എക്യുമെനിക്കൽ കുടുംബം എന്ന കൂട്ടായ്മയിലേക്ക് ഉയരുവാൻ സാധിക്കുകയില്ലല്ലോ. നിലയ്ക്കലിന്റെ പിതാവായ മാർത്തോമ്മാശ്ലീഹായുടെ ചൈതന്യം ഐക്യത്തിന്റെ പാതയിൽ നമുക്ക് വഴിവിളക്കായിരിക്കട്ടെ.

നിലയ്ക്കൽ ദിനാചരണത്തോടനുബന്ധിച്ച് 1993 ജനുവരി 30–ന് നിലയ്ക്കൽ പള്ളിയിൽ വച്ചു നടക്കുന്ന വി. കുർബ്ബാന, പ്രാർത്ഥനാശുശ്രൂഷകരം, എക്യുമെനിക്കൽ സമ്മേളനം ആദിയായ പരിപാടികളിൽ സഭാമക്കരം ഏവരും ഉൽസാഹപൂർവ്വം പങ്കെടുക്കണമെന്ന് നിങ്ങളേവരേയും ഞങ്ങരം സസ്നേഹം ആഹ്വാനം ചെയ്യുന്നു. നല്ലവനായ ദൈവം നാമേവരേയും നമ്മുടെ എളിയ പ്രവർത്തനങ്ങളെയും വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ.

നമ്മുടെ കർത്താവേശുമിശിഹായുടെ കൃപയും, പിതാവായ ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ ആവാസവും നിങ്ങരം എല്ലാവരോടുംകൂടെ ഉണ്ടായിരിക്കട്ടെ.

കർത്താവിൽ സ്നേഹത്തോടെ

വൈദികമേലദ്ധ്യക്ഷന്മാർ
(നിലയ്ക്കൽ എക്യുമേനിയ്ക്കൽ ട്രസ്ററ്)

ഏററവും പ്രയോജനകരമായ വിധത്തിൽ നാം ഉയരുന്നതിനാണ് ശ്രമിക്കേണ്ടത്. നിങ്ങളിൽഏററം മഹാനാകുവാൻ ഇച്ഛിക്കുന്നവൻ എല്ലാം യിങ്ങളുടെ ശുശ്രൂഷക്കാരനാകണം. 'നിങ്ങളിൽ ഒന്നാമനാകുവാൻ ഇച്ഛിക്കുന്നവനെല്ലാം നിങ്ങളുടെ ദാസനാകണം' (വി. മത്താ. 20:26–27) എന്ന് കർത്താവ് പറയുന്നു.

പൊതുവിന്റെ നന്മയെ ലക്ഷ്യമാക്കിയും ആർക്കും ഇടർച്ച വരുത്താതെയും അദ്ധ്വാനിക്കുന്ന ശീലം കുട്ടികളിൽ വളർത്തണം.

## 2) സ്വയം ശിക്ഷണവും കർത്തവ്യബോധവും

### സ്വയംശിക്ഷണത്തിന്റെ ആവശ്യത്തെക്കുറിച്ചുള്ള ഉപബോധനം.

ശിക്ഷണത്തിന്റെ ആവശ്യകതയെക്കുറിച്ച് കുട്ടികളെ ബോദ്ധ്യപ്പെടുത്തിയാലേ അവർ സ്വയം ശിക്ഷണം നടത്തുകയുള്ളൂ. ഉപബോധനത്തിൽ (Counselling) കൂടെ ബോദ്ധ്യപ്പെടുത്തണം. അല്ലാതെ ശിക്ഷണം അടിച്ചേല്പിച്ചാൽ നാം പിൻമാറുമ്പോൾ ശിക്ഷണവും പോകും.

കുട്ടികൾക്ക് സമ്മാനം നൽകി, പഠിത്തത്തിലും മററും പ്രോത്സാഹിപ്പിക്കുന്നത് നല്ലതാണ്.

### കർത്തവ്യബോധത്തിന്റെ ആവശ്യം

കർത്തവ്യങ്ങൾ നീട്ടിവയ്ക്കാതെ സമയനിഷ്ഠയോടുകൂടെ ചെയ്യുന്നതിനും പരമാവധി ഭംഗിയായി ചെയ്യുന്നതിനും കുട്ടികളെ പഠിപ്പിക്കണം.

അമേരിക്കയിലെ ഒരു ഇടവകയിലെ ഒരനുഭവം ഒരച്ചൻ പറഞ്ഞുകേട്ടിട്ടുണ്ട്. അവിടെ ഒരു വീട്ടിലെ കുട്ടികൾ പഠിക്കാതെ ഉഴപ്പുകയായിരുന്നു. പറഞ്ഞിട്ടും അനുസരിക്കുന്നില്ല. കുട്ടികളെ ശിക്ഷിക്കാൻ അവർക്ക് ഭയമാണ്. കാരണം കുട്ടികൾ പോലീസിനെ വിളിച്ചാൽ കുഴപ്പമാണ്. അച്ചൻ ഒരു വഴി പറഞ്ഞുകൊടുത്തു. അപ്പനും അമ്മയും നേരത്തേ വീട്ടിൽ വന്ന് മക്കളുമൊരുമിച്ച് പ്രാർത്ഥിക്കണം; അനന്തരം അവർ സ്വന്തം മുറികളിൽ പോയി വായിക്കണം; അപ്പോൾ മക്കളും അവരുടെ മുറികളിൽ പോയി വായിക്കും. അച്ചൻ പറഞ്ഞതുപോലെ അവർ ചെയ്യുകയും മക്കൾ ശരിക്ക് പഠിക്കുകയും ചെയ്തു. മാതാപിതാക്കന്മാരിൽ ആദ്യമേ ശിക്ഷണമുണ്ടാക്കുകയാണ്, മക്കളിൽ ശിക്ഷണമുണ്ടാക്കുന്നതിനുള്ള ഫലപ്രദമായ മാർഗ്ഗം.

## 3) വിശുദ്ധി

കുമാരീകുമാരന്മാരിൽ ഉണ്ടാകുന്ന ലൈംഗിക ബലഹീനതകളെ, സഹതാപബുദ്ധ്യാ വീക്ഷിച്ച്, ആവശ്യമായ ഉപബോധനം നൽകണം. വിവാഹബന്ധത്തിലാണ് വികാരങ്ങളുടെ നിർവൃതിയെന്നും വിവാഹത്തിന് പുറത്ത് അത് എല്ലാപ്രകാരത്തിലും ദോഷകരമാണെന്നും പറഞ്ഞുകൊടുക്കണം. പെട്രോൾ,കാറിന്റെ എൻജിനകത്തുവച്ച് കത്തിയാൽ വണ്ടി ഓടുന്നതിന് പ്രയോജനപ്പെടും. വെളിയിൽ പെട്രോൾ കത്തിയാൽ നാശവുമാണ്. ഇതുപോലെ ലൈംഗിക ആസക്തി അസ്ഥാനത്ത് ദോഷകരമാണ്.

കർത്താവ് ലൈംഗിക ആസക്തിയെക്കുറിച്ച് പറഞ്ഞിരിക്കുന്നത് നോക്കാം. 'സ്ത്രീയെ മോഹിക്കേണ്ടതിന് അവളെ നോക്കുന്നവനെല്ലാം ഹൃദയം കൊണ്ട് അവളോടു വ്യഭിചാരം ചെയ്തുപോയി. എന്നാൽ നിന്റെ വലങ്കണ്ണ് നിനക്ക് ഇടർച്ച വരുത്തുന്നെങ്കിൽ അതിനെ ചൂഴ്ന്നെടുത്തു കളക. നിന്റെ ശരീരം മുഴുവനും നരകത്തിൽ വീഴുന്നതിനെക്കാൾ, നിന്റെ അവയവങ്ങളിൽ ഒന്ന് നശിക്കുന്നത് പ്രയോജനമത്രെ' (വി. മത്താ. 5:28–29).

### ലൈംഗികവിശുദ്ധി പരിപാലിക്കുന്നതിനുള്ള മാർഗ്ഗങ്ങളെക്കുറിച്ചു ചിന്തിക്കാം.

ലൈംഗിക ആസക്തി ഉജ്ജ്വലിപ്പിക്കുന്ന വായനകളും, സാഹചര്യങ്ങളും ഒഴിവാക്കേണ്ടതാണ്. സിനിമയിലും ടി. വി. യിലും നല്ലത് ഏവയെന്ന് നോക്കി തെരഞ്ഞെടുക്കേണ്ടതാണ്. ഒരു ജോലിയുമില്ലാതിരിക്കുമ്പോൾ, അശുദ്ധമായ വികാരങ്ങൾക്ക് ഇടവരാമെന്നുള്ളതിനാൽ, എന്തെങ്കിലും ജോലികളിൽ വ്യാപൃതരായിരിക്കുന്നത് നല്ലതാണ്. അനാവശ്യമായ ചിന്തകളും വികാരങ്ങളും ഉണ്ടാകുമ്പോൾ തന്നെ, ശ്രദ്ധ മാററുകയും എന്തെങ്കിലും ജോലിയിൽ ഏർപ്പെടുകയും ചെയ്യുന്നത് നല്ലതാണ്. എത്രയും നേരത്തെ അങ്ങനെ ശ്രദ്ധ മാററാമോ അത്രയും നന്നായിരിക്കും. അശ്ലീലസാഹിത്യംകൊണ്ട് മുതലെടുക്കുവാൻ ശ്രമിക്കുന്ന ഈ ലോകത്തിൽ വളരെയേറെ ശ്രദ്ധിച്ചില്ലെങ്കിൽ കുട്ടികളും പ്രായമായവരും തെററിപ്പോകും. 'ശുദ്ധീകരണം കൂടാതെ ആരും കർത്താവിനെ കാണുകയില്ല' (എബ്രാ. 12:14) ★

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 36 |
| --- |
| യോഹന്നാൻ 1 |
| വിജയിയുടെ പേരും മേൽവിലാസവും |
| പേര്: ആനി മത്തായി |
| വിലാസം: 24/4 Bima Nagad, Satellite Road, Ahmedabad. |
| ഭദ്രാസനം: Bombay |
| രജി: നമ്പർ. 2829 |

## പാഠം 42 യോഹന്നാൻ 15–17

1. ചെത്തി വെടിപ്പാക്കുന്നത് എന്തിന്.
2. ഫലം കായ്പാൻ എന്തു ചെയ്യണം.
3. സ്നേഹത്തിൽ വസിക്കാൻ എന്തു ചെയ്യണം.
4. സന്തോഷം പൂർണ്ണമാകുന്നത് എപ്പോൾ.
5. വലിയ സ്നേഹം എങ്ങനെ പ്രകടിപ്പിക്കാം.
6. ആരും ചെയ്തിട്ടില്ലാത്ത പ്രവൃത്തികൾ ചെ ചെയ്തവൻ.
7. പുത്രനെക്കുറിച്ചു സാക്ഷ്യം പറയുന്നവൻ.
8. 15—ാം അദ്ധ്യായത്തിൽ പുത്രൻ സംസാരിച്ചതിനാൽ ലഭിക്കുന്ന രണ്ടു കാര്യങ്ങൾ.
9. 16—ാം അദ്ധ്യായത്തിൽ പുത്രൻെറ സംസാരത്താൽ ലഭിക്കുന്ന മൂന്നു കാര്യങ്ങൾ.
10. കാര്യസ്ഥൻ ബോധം വരുത്തുന്ന മൂന്നു സംഗതികൾ.
11. ദുഃഖം സന്തോഷമാകുന്നത് എപ്പോൾ.
12. എപ്പോൾ ധൈര്യപ്പെടണം.
13. താന്താൻെറ സ്വന്തത്തിലേക്കു ചിതറിപ്പോയവർ.
14. നാഴിക വന്നിരിക്കുന്നു. ആരോടു പറഞ്ഞു.
15. നിത്യജീവൻ എന്താകുന്നു.
16. തിരുവെഴുത്തിനു നിവൃത്തി വരുത്തിയ നാശയോഗ്യൻ.
17. സത്യത്താൽ വിശുദ്ധീകരിക്കപ്പെട്ടവർ.
18. യേശുവിൻെറ മദ്ധ്യസ്ഥത ആർക്കെല്ലാം വേണ്ടി.
19. പിതാവിൻെറ ശ്ലീഹാ ആര്.
20. പുത്രൻെറ മഹത്വം എങ്ങനെ കാണാം.

## പാഠം 36 യോഹന്നാൻ 1

1. യോഹന്നാൻ സ്നാപകൻ 1:6
2. അവനെ കൈക്കൊണ്ടു അവൻെറ നാമത്തിൽ വിശ്വസിക്കണം 1:12
3. യേശുക്രിസ്തു 1:15
4. പുത്രൻെറ നിറവിൽനിന്ന് 1:16
5. പിതാവിൻെറ മടിയിൽ 1:18
6. യോർദ്ദാനക്കരെ ബേഥാന്യ 1:28
7. ആത്മാവ് ഒരു പ്രാവുപോലെ സ്വർഗ്ഗത്തിൽനിന്നിറങ്ങുന്നതും യേശുവിൻെറമേൽ ആവസിക്കുന്നതും 1:32
8. യോഹന്നാൻ സ്നാപകൻ 1:34
9. നിങ്ങൾ എന്ത് അന്വേഷിക്കുന്നു 1:38
10. വന്നു കാൺമീൻ 1:39
11. യോഹന്നാൻ, അന്ത്രയോസ് 1:39–40
12. അന്ത്രയോസ് 1:41
13. യോഹന്നാൻെറ സുവിശേഷം
14. ശീമോൻ 1:42
15. ബെത്ത്സയിദ 1:44
16. ന്യായപ്രമാണത്തിൽ മോശയും പ്രവാചകന്മാരും എഴുതിയിരിക്കുന്നവൻ 1:45
17. നഥനയേൽ 1:46
18. നഥനയേൽ 1:49
19. നഥനയേൽ 1:48
20. യാക്കോബ് (ഉല്പത്തി. 28:12)

പാഠം 36—ൻെറ ഉത്തരവും വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. ഉത്തരം അയയ്ക്കുമ്പോൾ ഉത്തരം പൂർണ്ണമാക്കുവാൻ ശ്രദ്ധിക്കുക. ഉദാ: 6—ാം ഉത്തരം ബേഥാന്യ എന്നും യോർദ്ദാനക്കരെ എന്നും പറയാം എങ്കിലും ശരിയായ ഉത്തരം യോർദ്ദാനക്കരെ ബേഥാന്യാ എന്നാണ്. 11—ാം ഉത്തരം യോഹന്നാൻ, അന്ത്രയോസ് ഇവരാണ്. സുവിശേഷത്തിൽ പലപ്പോഴും യോഹന്നാൻ തനിക്കു മററു ചില വിശേഷണങ്ങളാണു നൽകുന്നത്. 20—ാം ഉത്തരം യാക്കോബ് എന്നാണ്. യാക്കോബു കണ്ട സ്വപ്നം (ദർശനം) പഴയനിയമത്തിലേത് വായി

| പാഠം 42 |
| --- |
| പ്രവേശനഫാറം |
| (യോഹന്നാൻ 15–17) |
| പേര്: |
| വിലാസം: |
| ഭദ്രാസനം: |
| രജി. നമ്പർ: |
| ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. |

ക്കുകയോ, ധ്യാനിക്കുകയോ ആയിരുന്നു നഥന യേൽ. ഉത്തരം അല്പം ഭക്തിയും യുക്തിയും ചേർത്താൽ എത്ര മനോഹരമായിരിക്കും. പരിശുദ്ധാത്മാവിന്റെ സുവിശേഷം എന്നറിയപ്പെടുന്ന യോഹന്നാന്റെ സുവിശേഷം പരിശുദ്ധാത്മ കൃപയിൽ പഠിക്കുവാനായി ശ്രമിക്കുമല്ലോ.

മതം മനുഷ്യനെ മനുഷ്യനിൽനിന്ന് അകററുന്നു. വർഗ്ഗീയതയുടെ കറുത്ത മതിൽ ഉയർന്നുകൊണ്ടിരിക്കുന്നു. യേശുതമ്പുരാന്റെ മഹാപുരോഹിതപ്രാർത്ഥന നമുക്കും ചെല്ലാം. ഒന്നാകുവാനുള്ള പ്രാർത്ഥന ഐക്യതയ്ക്കായുള്ള പ്രാർത്ഥന. സഭയേയും സമൂഹത്തേയും ഒന്നായിക്കാണുവാനുള്ള കൃപയ്ക്കായി പ്രാർത്ഥിക്കാം. സമൂഹത്തെ രുചിപ്പിക്കുന്ന ഉപ്പായിരിക്കണം സഭ. സമൂഹമില്ലായെങ്കിൽ സഭയില്ല. പരസ്പരം ബന്ധപ്പെട്ടു കിടക്കുന്നു. സമൂഹത്തിന്റെ വേദനകളും പ്രയാസങ്ങളും ആവഹിച്ച് ആശ്വാസം കൊടുക്കുന്നതിൽ പരാജയപ്പെട്ടാൽ രുചിയില്ലാത്ത ഉപ്പായി അധപതിക്കാം. ഭൗതീകതയും മററും രുചി കെടുത്തിക്കൊണ്ടിരിക്കുന്നു. പുതിയ വർഷത്തിൽ പുതിയ തീരുമാനവും പൂർണ്ണ സമർപ്പണവും ആവശ്യമാണ്.

പ്രാർത്ഥനാവലയം ശക്തിപ്പെടുത്താം. പ്രയാസമനുഭവിക്കുന്നവരെ പ്രത്യേകം ഓർത്തു പ്രാർത്ഥിക്കാം. 10–ാം ക്ളാസിൽ പരീക്ഷക്കായി തയ്യാറെടുക്കുന്നവരെ പ്രത്യേകം ഓർക്കാം. രോഗികൾ, നിരാശയിലായവർ, വാർദ്ധക്യത്തിൽ ആയവർ, സഹായിക്കാനാളില്ലാത്തവർ ഇപ്രകാരമുള്ള എല്ലാവരേയും ഓർക്കാം. കുടുംബസമാധാനത്തിനായും പ്രാർത്ഥിക്കാം.

പാഠം 42–ന്റെ ഉത്തരം അടുത്ത മാസം 30–നു മുമ്പായി **Bible Padanam Lesson 42 c/o Fr. M. C. Cherran OCSC Trivandrum–1 695001** എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 36

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. ആനി മത്തായി, അഹമ്മദബാദ്
2. റോഷ്നി എബ്രഹാം, അയ്മനം
3. ജയമോൻ ചെറിയാൻ, വിശാഖപട്ടണം
4. പി. സി. ചെറിയാൻ, കോയിപ്രം
5. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
6. പൊന്നമ്മ തോമസ്, അഹമ്മദബാദ്
7. മോളി മാത്യൂസ്, നാരങ്ങാനം
8. സാലിക്കുട്ടി ഐസക്, കങ്ങഴ
9. മറിയാമ്മ തോമസ്, ഇലവുംതിട്ട
10. രാജൻ വറുഗീസ്, കൊച്ചി
11. മഞ്ചു തോമസ്, എലൂത്തർ
12. തങ്കമ്മ ഈപ്പൻ, നിരണം
13. സാറാമ്മ തോമസ്, മലാട്
14. കെ. എം. തോമസ്, മദ്രാസ്
15. വി. എം. പൗലോസ്, കാക്കവയൽ
16. ലീലാമ്മ നൈനാൻ, അയ്മനം
17. ഈപ്പൻ ജേക്കബ്, വളഞ്ഞവട്ടം
18. ബിനു വറുഗീസ്, കീരുകുഴി
19. സൂസൻ ജേക്കബ്, ബോംബെ
20. ജയ കോശി, അഹമ്മദബാദ്
21. മറിയാമ്മ തോമസ്, ഭോഭാൽ
22. മരീനാ വറുഗീസ്, മൂവാററുപുഴ
23. പി. വി. അച്ചാമ്മ, മഞ്ഞപ്ര
24. എം. സി. ജോർജ്, ആന്ധേരി
25. അലക്സാണ്ടർ ഈപ്പൻ, കുഴിമററം
26. സാറാമ്മ ചെറിയാൻ, മലാട്
27. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
28. അനീഷ് പുന്നൂസ്, തിരുവൻവണ്ടൂർ
29. ഷൈനോ ജോൺ, ട്രിച്ചി
30. അച്ചാമ്മ പീററർ, വാഴൂർ
31. ബീനാ മാത്യു, കല്ലോലം
32. ററി. എം. ജയിംസ്, മുള്ളണ്ട്
33. ബീനാ ചാക്കോ, മറിയത്തുരുത്ത്
34. ഏ. ജെ. ജോൺ, പതാവ്
35. അനു ഫിലിപ്പ്, ഉള്ളന്നൂർ
36. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
37. എം. കെ. ഇമ്മാനുവേൽ, പെരിങ്ങലിപ്പുറം
38. സൂസൻ സഖറിയ, തുമ്പമൺ
39. തങ്കമ്മ ജോൺ, ഗോറിഗോൺ
40. കെ. സി. ഏലിസബേത്ത്, കൊച്ചി
41. ഏലിയാമ്മ വറുഗീസ്, നെടുമാവ്
42. വിനോദ് ജോൺ, ആയൂർ
43. ഓ. വി. തോമസ്, എടയ്ക്കാടുവയൽ
44. റെനി സൂസൻ പോൾ, ചെറുകോൽ
45. കോശി മത്തായി, നന്ദിനി
46. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
47. ഏലിയാമ്മ ഏബ്രഹാം, കളമശേരി
48. ബേബി മോനച്ചൻ, ഏവൂർ
49. എലിസബേത്ത് ശൈമൺ, തലശേരി
56. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
51. ലീലാമ്മ മാത്യു, കുണ്ടറ
52. ലില്ലി മാത്യു, കനകപ്പലം
53. കെ. എം. ചെറിയാൻ, സാഗർ
54. മിസസ് ജോൺസൻ, റെണുക്കൂട്
55. മിനി ജോസഫ്, കുഴിമററം
56. തങ്കമ്മ ജോൺ, മററം
57. ഡയ്സി മാത്യു, മങ്ങാരം
58. ജോർജ് മുതലാളി, കടവന്തറ
59. സാറാമ്മ ശമുവേൽ, കോർബാ
60. സൂസൻ ജോർജ്, ചെങ്ങമനാട്
61. ബിനു ഗ്രേസ്, നെടുമാംകാവ്
62. വി. ററി. കുര്യൻ, പാററ്നാ
63. ഷേമ മാത്യു, പുതുപ്പള്ളി
64. ബിജു ജോൺ, മഞ്ഞപ്പള്ളി
65. മറിയാമ്മ അലക്സ്, കവിയൂർ
66. ബാബു വറുഗീസ്, ബോംബെ
67. ഏലിയാമ്മ മാത്യു, ഇടപ്പള്ളി
68. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
69. എൽസി തോമസ്, ഇൻഡോർ
70. ഓമന തോമസ്, ബാൽഗുനഗർ
71. സുജ, ററി. വി. കമ്പംമേട്

# വാർത്തകളും കുറിപ്പുകളും

## റമ്പാൻ സ്ഥാനം നൽകി

പരുമല സെമിനാരി ചാപ്പലിൽവച്ച് ഡിസംബർ 18–ാം തീയതി ഫാ. പൗലോസും ഫാ. ജേക്കബ് ചെറിയാനും സന്യാസപൂർണ്ണതയിലേക്കുള്ള റമ്പാൻസ്ഥാനമേററു. ശുശ്രൂഷയിൽ ഒട്ടധികം ഭക്തജനങ്ങൾ പങ്കുകൊണ്ടു.

നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു. സക്കറിയാസ് മാർ ദിവന്നാസ്യോസ്, ഗീവർഗീസ് മാർ ദിയസ്കോറോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഇയ്യോബ് മാർ പീലക്സിനോസ്, മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, സക്കറിയാസ് മാർ അന്തോനിയോസ് എന്നിവരും റമ്പാൻമാരും വൈദികരും സഹകാർമ്മികരായി.

നിയുക്ത കാതോലിക്കായുടെ കാർമ്മികത്വത്തിൽ രാവിലെ കുർബാനമദ്ധ്യേയായിരുന്നു സ്ഥാനാഭിഷേകം. സക്കറിയാസ് മാർ ദിവന്നാസ്യോസ് റമ്പാൻസ്ഥാനത്തിൻെറ പ്രാധാന്യത്തെയും ചുമതലകളെയുംപററി നടത്തിയ പ്രസംഗത്തോടെയായിരുന്നു ശുശ്രൂഷകളുടെ തുടക്കം.

'ഞാൻ എൻെറ പിതാവിൻെറ സന്നിധിയിൽ ഇരിക്കേണ്ടവനല്ലയോ' എന്ന ക്രിസ്തുവചനമാണ് റമ്പാൻസ്ഥാനത്തേക്കുയരുന്നവർ പിന്തുടരേണ്ടതെന്നു മെത്രാപ്പോലീത്ത ഉദ്ബോധിപ്പിച്ചു.

അനന്തരം റമ്പാൻസ്ഥാനാർത്ഥികൾ മുട്ടുകുത്തിയിരുന്നു. ഗീവർഗീസ് മാർ ദിയസ്കോറോസ് അവർക്ക് ഉപദേശങ്ങൾ നൽകി. വിശുദ്ധിയുടെ പ്രതീകമായി മുഖ്യകാർമ്മികനും സഹകാർമ്മികരും റമ്പാൻമാരുടെ കാൽകഴുകി തുടച്ചു ചെരുപ്പുകൾ ധരിപ്പിച്ചു.

മുഖ്യ കാർമ്മികൻ തോമസ് മാർ തിമോത്തിയോസ് ഇരുവരുടെയും ഇടതുതോളിൽ മരക്കുരിശ് നൽകി. അവരെ മാല അണിയിച്ചു.

തുടർന്നു റമ്പാൻമാർ മരക്കുരിശേന്തി ത്രോണോസ് വലംവച്ചശേഷം മുഖ്യ കാർമ്മികനെയും സഹകാർമ്മികരെയും മുത്തി. റമ്പാൻമാർക്കും വൈദികർക്കും സമാധാനത്തിൻെറ അടയാളമായ കൈയ്സൂരി നൽകിയതോടെ സ്ഥാനാഭിഷേക ശുശ്രൂഷകൾക്കു പരിസമാപ്തിയായി.

കുർബാന പൂർത്തീകരിച്ചശേഷം പരുമല തിരുമേനിയുടെ കബറിടത്തിൽ നിയുക്ത കാതോലിക്കയും മെത്രാപ്പോലീത്തമാരും റമ്പാൻമാരും പ്രാർത്ഥന നടത്തി.

72. സജി പി. ഒ., പാണ്ടനാട്
73. അനിൽ ജോയി, കൂടൽ
74. സുജ ജോർജ്, നാരങ്ങാനം
75. ഷിബു കോശി ഐസക്, പുത്തൂർ
76. ബിനു പി. കെ., വരവൂർ
77. ലീലാമ്മ ജേക്കബ്, പുന്നവേലി
78. മേരിക്കുട്ടി ബേബി, കടലമാട്
79. സോണി ജോഷ്വാ, കൂടൽ
80. സാജൻ കെ. എസ്., തോട്ടയ്ക്കാട്
81. ഷിനി ഷാജി, വള്ളിക്കുന്നം
82. മോളിക്കുട്ടി വറുഗീസ്, അഹമ്മദബാദ്

—o—

## പ്രകാശനം ചെയ്തു

### മരണവും രൂപാന്തരവും

മലങ്കരസഭാ മിഷനറി പോൾ സിനിരാജ് മുഹമ്മദ് രചിച്ച്, ബസിലിയാ ബുക്സ് പ്രസിദ്ധീകരിച്ച 'മരണവും രൂപാന്തരവും' എന്ന പുസ്തകത്തിൻെറ പ്രകാശനം പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നിർവഹിച്ചു. ദേവലോകം അരമനയിൽ നടന്ന ചടങ്ങിൽവെച്ച് കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്തായ്ക്ക് പ്രഥമ കോപ്പി നൽകിക്കൊണ്ടായിരുന്നു പ്രകാശനം.

നിത്യത മുതൽ നിത്യതവരെയുള്ള മനുഷ്യാവസ്ഥ ബൈബിൾ വീക്ഷണത്തിൽ പ്രതിപാദിച്ചിട്ടുള്ള പുസ്തകമാണ് 'മരണവും രൂപാന്തരവും'. മരണാനന്തരാവസ്ഥ, ക്രിസ്തുവിൻെറ മഹത്വ പ്രത്യക്ഷത, അന്ത്യ ന്യായവിധി, സഭ സ്വർഗ്ഗത്തിലേക്കു പ്രവേശിക്കുന്നവിധം ആദിയായവ സവിസ്തരം ചിത്രീകരിച്ചിരിക്കുന്നു. 15/– രൂപയാണ് വില. ഗ്രന്ഥകർത്താവിൽനിന്നും സഭവക ബുക്ക്ഷോപ്പുകളിൽനിന്നും കോപ്പി ലഭിക്കും. എം. ഓ. അയയ്ക്കേണ്ട വിലാസം: പോൾ സിനിരാജ് മുഹമ്മദ്, ബസീലിയാ, ദേവലോകം, കോട്ടയം–686 038.

## ക്യാമ്പ് നടത്തി

മാക്കാംകുന്ന് ഡിസ്ട്രിക്ട് യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിൽ 13 മുതൽ 19 വരെ പ്രായത്തിലുള്ള ആൺകുട്ടികളെയും പെൺകുട്ടികളെയും പങ്കെടുപ്പിച്ചുകൊണ്ട് ക്രിസ്മസ് അവധിക്ക് ക്യാമ്പു നടത്തി. മൈലപ്രാ സെ. ജോർജ് ദേവാലയ ഓഡിറേറാറിയത്തിൽ ഫാ. ജോൺ ശങ്കരത്തിലിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ വച്ച് വന്ദ്യ ശമുവേൽ റമ്പാൻ ക്യാമ്പ് ഉൽഘാടനം ചെയ്തു. അപ്രേം റമ്പാൻ, ഫാ. കെ. ററി. മാത്യൂസ്, ഫാ. സാം ജോർജ് എന്നിവർ പ്രസംഗിച്ചു. ജോസ് പി. തോമസ് സ്വാഗതവും ജോസ് മാത്യു നന്ദിയും പറഞ്ഞു. 250–ൽപരം കുട്ടികൾ സംബന്ധിച്ചിരുന്നു.

## പ്രസിദ്ധീകരിച്ചു

ജയന്റെ പ്രഥമ ചെറുകഥാ സമാഹാരം 'ഒററച്ചിറകുള്ള പക്ഷികൾ' കറന്റ് ബുക്സ് പ്രസിദ്ധീകരിച്ചു.

പതിനാറ് വ്യത്യസ്തമാർന്ന കഥകൾ ഉൾക്കൊള്ളുന്ന ഈ പുസ്തകത്തിന് 130 പേജുകൾ ഉണ്ട്. ക്രൗൺ സൈസിൽ ലാമിനേററ് കവറുള്ള ഈ പുസ്തകത്തിന്റെ വില 18 രൂപായാണ്.

ഡോ. സാമുവേൽ ചന്ദനപ്പള്ളി, തേക്കിൻകാട് ജോസഫ് (ദീപിക) എന്നിവരുടെ വിശദമാർന്ന കുറിപ്പുകൾ.

ആദ്യപ്രതി ദേവലോകം അരമനയിൽവച്ച് പ. ബസേലിയോസ് മർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവ ഡിസംബർ 10–ാം തീയതി പ്രകാശനം ചെയ്തു.

## ഒന്നാംസ്ഥാനം കരസ്ഥമാക്കി

കാലംചെയ്ത തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ഇരുപതാമത് ശ്രാദ്ധപ്പെരുന്നാളിനോടനുബന്ധിച്ച് പത്തനാപുരം മൗണ്ട് താബോർ ദയറായിൽവച്ച് നടത്തിയ അഖില മലങ്കര സണ്ടേസ്കൂൾ പ്രസംഗമൽസരത്തിൽ ഒന്നംസ്ഥാനം ചെങ്ങന്നൂർ സെ. ഇഗ്നേഷ്യസ് കത്തീഡ്രൽ സണ്ടേസ്കൂൾ 10–ാം ക്ലാസ് വിദ്യാർത്ഥി സന്തോഷ് ദാനിയേൽ കരസ്ഥമാക്കി. സെന്റ് ഇഗ്നേഷ്യസ് സണ്ടേസ്കൂളിനുള്ള എവർ റോളിംഗ് ഷീൽഡ് ഹെഡ്മിസ്ററർ ററി. ഈ. ജോസഫ് ഏററുവാങ്ങി.

## തൊഴിൽ മാർഗ്ഗനിർദ്ദേശ പദ്ധതി

കോട്ടയം ബസേലിയോസ് കോളജ് ധനശാസ്ത്രവകുപ്പ് രജതജൂബിലി സ്മാരകമായി ആരംഭിച്ച 'തൊഴിൽമാർഗ്ഗനിർദ്ദേശ–മാനവ വികസന പദ്ധതി' എം. ഒ. സി. കോളജുകളുടെ മാനേജർ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു.

വകുപ്പ് മേധാവി റവ. പ്രൊഫ. കെ. വി. പൗലൂസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ പൂർവ്വ വിദ്യാർത്ഥികളായ തിരുവഞ്ചൂർ രാധാകൃഷ്ണൻ എം. എൽ. എ., ശോഭനാ ജോർജ് എം. എൽ. എ., പ്രിൻസിപ്പൽ പ്രൊഫ. എം. ജെ. തോമസ്, ഗിഫ്ടി കുര്യാക്കോസ്, സുറിൽ ജോർജ് എന്നിവർ പ്രസംഗിച്ചു. പ്രൊഫ. പി. സി. ഏലിയാസ് സ്വാഗതവും സെക്രട്ടറി ജോബി എം. തോമസ് കൃതജ്ഞതയും പറഞ്ഞു.

## കശീശാപട്ടം നൽകി

കരിപ്പുഴ സെററ് ജോർജ് ഇടവകാംഗം ഡീ. ഡി. ഗീവർഗീസിന് നവ. 29–ാം തീയതി ആലുവാ തൃക്കുന്നത്തു സെമിനാരിയിൽവച്ച് ഡോ. ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്താ കശീശാപട്ടം നൽകി.

**First Death Anniversary**

**5 - 1 - 1993**



M. V. George
Manalil,
Andheri

Inserted by

Sorrowing Family

Marykutty, Beena, Raju, Natasha

# ഓർമ്മപെരുനാൾ

## പുലിക്കോട്ടിൽ തിരുമേനി

പഴയസെമിനാരി സ്ഥാപകനിൽ ഒരാളായ 'സഭാ ജ്യോതിസ്' പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമനസിലെ ഓർമ്മപെരുനാറം അദ്ദേഹം കബറടങ്ങിയിട്ടുള്ള കോട്ടയം പഴയസെമിനാരിയിൽ നവംബർ 24, 25 തീയതികളിൽ കൊണ്ടാടി. 24–ന് സന്ധ്യാപ്രാർത്ഥനയും പ്രദക്ഷിണവും 25–ാം തീയതി ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാനയും ഉണ്ടായിരുന്നു. കുർബാനമദ്ധ്യേ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ പ്രസംഗിച്ചു. ഗീവർഗീസ് ഈവാനിയോസ് മെത്രാപ്പോലീത്തായും റമ്പാന്മാരും അനേകം വൈദികരും സംബന്ധിച്ചു. കുന്നംകുളത്തുനിന്ന് എത്തിച്ചേർന്ന തീർത്ഥാടകർ സന്നിഹിതരായവർക്കെല്ലാം നെയ്യപ്പവും പഴവും നേർച്ച വിളമ്പി. തുടർന്നു നടന്ന സെമിനാരി സുഹൃദ്സമ്മേളനത്തിൽ പ്രഫസർ പി. സി. ഏലിയാസ് പ്രബന്ധം അവതരിപ്പിച്ചു പ്രസംഗിച്ചു. ചർച്ചകൾക്കുശേഷം 12.30–ന് സമ്മേളനം അവസാനിച്ചു.

## അൽവാറീസ് തിരുമേനി

റോമൻ കത്തോലിക്കാസഭയിൽനിന്നും ഓർത്തഡോക്സ് വിശ്വാസത്തിലേക്കു വരികയും ഗോവ, സിലോൺ, മംഗലാപുരം, മദ്രാസ് തുടങ്ങിയ സ്ഥലങ്ങളിലെ മെത്രാപ്പോലീത്താ ആയി അവരോധിക്കപ്പെടുകയും ത്യാഗപൂർണ്ണമായ ജീവിതം നയിക്കുകയും ഗോവയിലും പരിസരത്തും കഠിന രോഗം പടർന്നുപിടിച്ച് ബുദ്ധിമുട്ടിയ അനേകർക്ക് ആശാകേന്ദ്രമായി വർത്തിക്കുകയും ചെയ്ത അഭി. അൽവാറീസ് തിരുമേനിയുടെ ഓർമ്മപ്പെരുനാറം ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും, ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയുടെ സഹകാർമ്മികത്വത്തിലും ബോംബെയിലെ 10 വൈദീകരുടെ സഹകരണത്തിലും അദ്ദേഹം കബറടങ്ങിയിട്ടുള്ള ഗോവയിലെ പഞ്ചിം സെ. മേരീസ് പള്ളിയിൽ ഒക്ടോബർ ഒന്നും രണ്ടും തീയതികളിൽ കൊണ്ടാടി. 2–ാം തീയതി വി. കുർബാനാനന്തരം ചേർന്ന പൊതുയോഗത്തിൽ തേയോഫിലോസ് മെത്രാപ്പോലീത്താ ആദ്ധ്യക്ഷം വഹിക്കുകയും ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി, ഭദ്രാസന സെക്രട്ടറി ഫാ. യൗനാൻ മുളമൂട്ടിൽ, ഡോ. കാർമോ അസ്വേദോ (Historian, Journalist & the Author of the 'Patriot & Saint',) അൽവാറിസ് തിരുമേയുടെ ഒരു ബന്ധുവായ മി. പ്രോട്ടോ സോറ്സ് എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. റ്റി. ഈ ഐസക്ക് സ്വാഗതവും വൈദീക സെക്രട്ടറി ഫാ. എം. റ്റി. ഈശോ കൃതജ്ഞതയും പ്രകാശിപ്പിച്ചു. യോഗാനന്തരം നേർച്ചവിളമ്പും നടത്തി.

## പീലക്സീനോസ് തിരുമേനി

തുമ്പമൺ ഭദ്രാസനാധിപനായിരുന്ന കാലം ചെയ്ത ദാനിയേൽ മാർ പീലക്സീനോസ് തിരുമനസിലെ രണ്ടാം ഓർമ്മപെരുനാറം ഡിസംബർ 13, 14 തീയതികളിൽ മാർ ബേസിൽ അരമനയിൽ ആഘോഷപൂർവ്വം കൊണ്ടാടി. 13–ാം തീയതി വൈകിട്ട് സന്ധ്യാനമസ്ക്കാരത്തിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നേതൃത്വം നൽകി. 15–ാം തീയതി ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ്, മാർ എപ്പിഫാനിയോസ്, മാർ പീലക്സീനോസ് എന്നീ തിരുമേനിമാർ ചേർന്ന് വി. മൂന്നിന്മേൽ കുർബാന അർപ്പിച്ചു. വി. കുർബാനമദ്ധ്യേ മാർ എപ്പിഫാനിയോസ് തിരുമേനി പ്രസംഗിച്ചു. മാർ യൗസേബിയോസ്, മാർ ഈവാനിയോസ്, മാർ ക്ലീമ്മീസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാരും ചടങ്ങുകളിൽ സംബന്ധിച്ചു. ധൂപപ്രാർത്ഥന, ആശീർവാദം, നേർച്ചവിളമ്പ് എന്നിവയും ഉണ്ടായിരുന്നു. ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ സ്മാരകമായി പത്തനംതിട്ട ടൗണിൽ നിർമ്മിക്കുന്ന ബഹുനില മന്ദിരത്തിന്റെ ശിലാസ്ഥാപനം അന്നേദിവസം നിയുക്ത കാതോലിക്കാ നിർവ്വഹിച്ചു.

## വാർഷികസമ്മേളനം

അമേരിക്കൻ ഭദ്രാസന മർത്തമറിയംസമാജം വാർഷികസമ്മേളനം നവം. 14–ാം തീയതി യോങ്കേർസ് സെന്റ് തോമസ് പള്ളിയിൽ മാത്യൂസ് മാർ ബർന്നബാസ്, തോമസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ നേതൃത്വത്തിൽ നടന്നു. അഭി. ബർന്നബാസ് തിരുമേനി വിശ്വാസസംബന്ധമായ വിഷയങ്ങളെ കുറിച്ച് ക്ളാസ് എടുത്തു. ഉച്ചയ്ക്കുശേഷം അത്താനാസ്യോസ് തിരുമേനി പ്രസംഗിച്ചു. ബിസിനസ് മീററിംഗിൽ സമാജപ്രവർത്തനങ്ങളെ

ക്കുറിച്ച് അവലോകനം നടത്തി. ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് മുൻതൂക്കം നൽകുവാനും സമാജപ്രവർത്തനങ്ങൾ സജീവമാക്കുവനും തീരുമാനിച്ചു. തന്നാണ്ടത്തെ പ്രവർത്തനങ്ങൾക്ക് റിബേക്കാ മാത്യുവിനെ ജനറൽ സെക്രട്ടറിയായും, അക്കാമ്മ ജോണിനെ ജോ. സെക്രട്ടറിയായും, റേച്ചൽ രാജനെ ട്രഷററായും, ശാന്തമ്മ ഫിലിപ്പിനെ ഓഡിറ്ററായും തെരഞ്ഞെടുത്തു. പ്രാദേശിക സമ്മേളനത്തിന് ആധിഥേയത്വം നൽകിയ യോങ്കേർസ് പള്ളിവികാരി ഫാ. ചെറിയാൻ നീലാങ്കൽ കോറെപ്പിസ്കോപ്പായോടും മററ് ഭാരവാഹികളോടും സമ്മേളനം നന്ദി രേഖപ്പെടുത്തി. സമാജത്തിന്റെ വൈസ് പ്രസിഡൻറായി ഫാദർ ജേക്കബ് ഫിലിപ്പ് പ്രവർത്തിച്ചുവരുന്നു. അമേരിക്കയുടെ പല ഭാഗങ്ങളിൽനിന്നും ബ. വൈദികരും ധാരാളം സ്ത്രീകളും സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

## ശിലാസ്ഥാപനം

കൊച്ചി ഭദ്രാസനത്തിൽപ്പെട്ട കരിപ്പക്കുന്ന് മാർ ബസേലിയോസ് ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ നടത്തുന്ന 'യൂഹാനോൻ മാർ സേവേറിയോസ് മെമ്മോറിയൽ' തയ്യൽ സ്കൂളിനും പാരിഷ്ഹാളിനും സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ ഡിസംബർ 8–ാം തീയതി ചൊവ്വാഴ്ച തറക്കല്ലിടീൽ കർമ്മം നിർവ്വഹിച്ചു. വികാരി ഫാ. സി. എസ്. തോമസ് നന്ദി പറഞ്ഞു. പ്രസ്തുത തയ്യൽ സ്കൂളിൽ സൗജന്യ പരിശീലനം കൊടുക്കുന്നതാണ്.



ജബൽപൂർ സർവ്വകലാശാലയിൽ നിന്നും ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേററ് ലഭിച്ച മാത്യു പി. ജോസഫ്. സഭാ മാനേജിംഗ് കമ്മററി മെമ്പർ ഓമല്ലൂർ പടിഞ്ഞാറെമണ്ണിൽ പി. എം. ജോസഫിന്റെ പുത്രനായ ഡോ. ജേക്കബ് പത്തനംതിട്ട കാതോലിക്കേററ് കോളേജ് അദ്ധ്യാപകനാണ്.



ബനാറസ് ഹിന്ദു യൂണിവേഴ്സിററിയിൽ നിന്നും സുവോളജിയിൽ ഡോക്ടറേററ് നേടിയ മൈലപ്രാ സെ. ജോർജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗം കുമ്പഴ വടക്ക് അരീക്കത്തറ മടക്കമൂട്ടിൽ മാത്തൻ തോമസിന്റെ മകൻ ഡോ. എം. ററി. രാജൻ.

## ദ്വിദിനസമ്മേളനം

ബോംബെ ഭദ്രാസനത്തിലെ ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ദ്വിദിന കോൺഫറൻസ് വാഷി ഓർത്തഡോക്സ് ചർച്ച് സെൻററിൽവച്ച് ഒക്ടോബർ 25, 26 തീയതികളിൽ നടത്തി. ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു.

പ്രധാന വിഷയമായ "Are You Saved?" എന്നതിനെ ആസ്പദമാക്കി ഗീവറുഗീസ് മാർ കൂറീലോസ് തിരുമേനിയും റോമ്മൻ കത്തോലിക്കാസഭയുടെ ബോംബെ–ഓക്സിലറി ബിഷപ്പ് തോമസ് ദാബ്റേ തിരുമേനിയും, ഹോങ്കോംഗ് ട്രെയിനിംഗ് മാനേജർ മി. ആൻഡ്രൂ മോസസ് എന്നിവരും പ്രസംഗിച്ചു. കോൺഫ്രൻസിന്റെ രണ്ടാംദിവസം നടത്തിയ വി. കുർബാനയിൽ എല്ലാ വിദ്യാർത്ഥികളും സംബന്ധിച്ച് വി. കുർബ്ബാന അനുഭവിച്ചു. കോൺഫ്രൻസിൽ ഏകദേശം 275 വിദ്യാർത്ഥികൾ സംബന്ധിച്ചിരുന്നു.

## കുരിശിൻതൊട്ടി കൂദാശ

കേളകം സെ. തോമസ് പള്ളിവകയായി പണികഴിപ്പിച്ച കുരിശിൻതൊട്ടിയുടെ കൂദാശ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. കുറിയാക്കോസ് മാർ ക്ളീമ്മീസ് മെത്രാപ്പോലീത്താ സഹകാർമ്മികത്വം വഹിച്ചു. കൂദാശയ്ക്ക് എത്തിയ തിരുമേനിമാർക്ക് ഒരു സ്വീകരണം നൽകി. തുടർന്നു നിയുക്ത കാതോലിക്കാബാവായെ അനുമോദിക്കുന്നതിനു ചേർന്ന പൊതുസമ്മേളനത്തിൽ മാർ ക്ളീമ്മീസ് മെത്രാപ്പോലീത്താ

ആദ്ധ്യക്ഷം വഹിച്ചു. വിവിധ സഭകളുടെയും സമുദായങ്ങളുടെയും സ്ഥാപനങ്ങളുടെയും പ്രതിനിധികൾ ആശംസകൾ നേർന്നും പ്രസംഗിച്ചു. തീമോത്തിയോസ് മെത്രാപ്പോലീത്താ ആശംസകൾക്കു മറുപടി പറഞ്ഞു. വികാരി ഫാ. പി. വി. സ്റ്റീഫൻ സ്വാഗതവും കുര്യൻ ഇടയത്തുപാറ കൃതജ്ഞതയും പറഞ്ഞു.



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസിലെ പ്രൈവററ് സെക്രട്ടറിയും വാകത്താനം വള്ളിക്കാട്ട് ദയറാ മാനേജരുമായ പേരങ്ങാട്ട് ഔഗേൻ റമ്പാൻ 1992 ഡിസംബർ 4-ന് സ്ഥാനം സ്വീകരിച്ചു.



സെൻട്രൽ സോൺ സൺഡേസ്കൂൾ സഹപാഠ്യമത്സരത്തിൽ സിംഗിൾ സോങ്ങിന് രണ്ടാം സമ്മാനം ലഭിച്ച പാവുക്കര സെൻറ് തോമസ് സൺഡേസ്കൂൾ വിദ്യാർത്ഥി വിജയവിലാസത്തിൽ നിററി സൂസൻ ഫിലിപ്പ്.



സൺഡേസ്കൂൾ നോർത്തുസോണിൽ പ്രസംഗമത്സരത്തിൽ ജൂണിയർ രണ്ടാം സ്ഥാനം നേടിയ നെല്ലിപ്പോയിൽ സെ. തോമസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥി അനിററ് എം. തോമസ്.

## അദ്ധ്യാപക പരിശീലന ക്യാമ്പ്

നിരണം: നിരണം ഭദ്രാസന സൺഡേസ്കൂൾ അദ്ധ്യാപകപരിശീലന ക്യാമ്പ് 1992 ഒക്ടോബർ 4, 5, 6 തീയതികളിൽ തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽവച്ച് നടത്തി. അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ ക്യാമ്പ് ഉത്ഘാടനം ചെയ്തു. നിയുക്ത മെത്രാൻ ഫാ. ഡോ. ജേക്കബ് ചെറിയാൻ,ഫാ. മാത്യു വൈദ്യൻ, ഫാ. കുര്യൻ ദാനിയേൽ, ഫാ. ജോർജ് പനയ്ക്കാമററം, കെ. എം. മാത്യു എന്നിവർ ക്ലാസെടുത്തു. ഫാ. അലക്സാണ്ടർ ജോർജ് ധ്യാനപ്രസംഗം വടത്തി. എം. സി. ഗീവർഗീസ് മോഡൽ ക്ലാസെടുത്തു. സൺഡേസ്കൂൾ പ്രവർത്തനങ്ങളെ സംബന്ധിച്ചു നടത്തിയ ചർച്ചാസമ്മേളനത്തിന് ഫാ. ററി. ജി. സക്കറിയാ നേതൃത്വം നൽകി. ക്യാമ്പിനോടനുബന്ധിച്ച് നടത്തിയ ക്വിസ് മൽസരത്തിൽ സജി പി. ജോർജ്, ജോസഫ് ററി. ജോർജ് എന്നിവർ ഒന്നും രണ്ടും സ്ഥാനങ്ങൾ കരസ്ഥമാക്കി. ഡീക്കൻ വിൽസൺ, സജി കെ. കോശി എന്നിവർ ഗാനപരിശീലനത്തിനു നേതൃത്വം നൽകി. അദ്ധ്യാപകർ സമാപനദിവസം പാലിയേക്കര പള്ളിയിൽ വി. കുർബ്ബാനയിൽ സംബന്ധിക്കുകയും വി. കുർബ്ബാന അനുഭവിക്കുകയും ചെയ്തു.

വെരി. റവ. സി. വി. ജോർജ് കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമാപനസമ്മേളനത്തിൽ ഫാ. കെ. സി. അലക്സിയോസ്, ഫാ. ഫിലിപ്പോസ് പാണ്ടിശേരിൽ എന്നിവർ ആശംസാപ്രസംഗം നടത്തി. ക്യാമ്പിൽ സംബന്ധിച്ച 100-ൽപരം അദ്ധ്യാപകർക്ക് സർട്ടിഫിക്കററുകൾ ബഹു. ഡി. ജി. അച്ചൻ വിതരണംചെയ്തു. ജോജി കുര്യൻ തോമസിൻെറ നേതൃത്വത്തിൽ പാലിയേക്കര സെ. ജോർജ് യുവജന

പ്രസ്ഥാനാംഗങ്ങൾക്കും സ്കൂൾ ഹെഡ്മാസ്റ്റർ ജോസഫ് ഉമ്മൻ, ബോർഡിംഗ് മാസ്റ്റർ ഫാ. കുറിയാക്കോസ്, വാർഡൻ ഷാജി എന്നിവർക്കും ഭദ്രാസന ഡയറക്ടർ മാത്യു വർഗീസ് കൃതജ്ഞത രേഖപ്പെടുത്തി.

കായംകുളം: കായംകുളം ഡിസ്ട്രിക്ട് സൺഡേസ്കൂൾ അദ്ധ്യാപകരുടെ വാർഷികസെമിനാർ തെക്കെ മങ്കുഴി സെ. ജോർജ് ഇടവകയുടെ ആഭിമുഖ്യത്തിൽ 1992 ഡിസംബർ 20–ാം തീയതി നടന്നു. സൺഡേസ്കൂൾ പ്രസിഡൻറ് അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമനസുകൊണ്ട് രാവിലെ വി. കുർബാന അർപ്പിച്ചു. തുടർന്ന് കൊല്ലം ഭദ്രാസന അദ്ധ്യാപകപ്രതിനിധി കെ. എം. പൊടിയൻ മോഡൽ ക്ലാസെടുത്തു. അതിനുശേഷം ഭദ്രാസന ഡയറക്ടർ സി. സി. ജോർജ് ബൈബിൾ ക്ലാസെടുത്തു. ഉച്ചയ്ക്കുശേഷമുള്ള പൊതുസമ്മേളനത്തിൽ അഭി. തിരുമനസുകൊണ്ട് അദ്ധ്യക്ഷത വഹിച്ചു. ഫാ. റ്റി. ജി. സഖറിയാ, സി. യു. മാത്യു, തോമസ് പി. ജോൺ എന്നിവർ പ്രസംഗിച്ചു. ഇടവക വികാരി ഫാ. കെ. ഗീവറുഗീസ് സ്വാഗതവും ഡിസ്ട്രിക്ട് ഇൻസ്പെക്ടർ ജി. കുഞ്ഞുണ്ണി നന്ദിയും പറഞ്ഞു.

ഡൽഹി: ഡൽഹി ഭദ്രാസന സൺഡേസ്കൂൾ അദ്ധ്യാപകരുടെ ഏകദിനസമ്മേളനം മയൂർ വിഹാർ സെ. ജോൺസ് പള്ളിയിൽവെച്ച് ഒക്ടോബർ രണ്ടാം തീയതി ഭദ്രാസന സ്ഹായ മെത്രാപ്പോലീത്താ അഭിവന്ദ്യ ഈയോബ് മാർ പീലക്സീനോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു. ഭദ്രാസന സെക്രട്ടറി ഫാ. എം. എസ്. സ്കറിയ ബൈബിൾക്ലാസും, മിസസ് ജോൺ ജനക്പുരി അദ്ധ്യാപക വർക്ക്ഷോപ്പും മിസസ് സോഫി ജോസഫ് പ്രസംഗവും, സംഗീതപരിശീലനക്ലാസും നടത്തി. ഭദ്രാസനാടിസ്ഥാനത്തിൽ നടത്തുന്ന വിവിധ പ്രവർത്തനങ്ങളെക്കുറിച്ച് ഭദ്രാസന ഡയറക്ടർ ഫാദർ പി. കെ. തോമസ് സംസാരിക്കുകയും പ്രവർത്തനറിപ്പോർട്ട് സമർപ്പിക്കുകയും ചെയ്തു. വിവിധ പള്ളികളിൽനിന്നുമുള്ള റിപ്പോർട്ടുകൾ ഹെഡ്മാസ്റ്റർമാർ അവതരിപ്പിച്ചു. ഗ്രീഷ്മാ കുരിയനും, ഡീപു എം. ജോർജും സംഗീതാലാപനം നടത്തി. ഫാദർ ജേക്കബ് ഏബ്രഹാം സ്വാഗതവും, ഭദ്രാസന ഇൻസ്പെക്ടർ മി. കെ. എം. ഫിലിപ്പ് നന്ദിയും പറഞ്ഞു. അമ്പതിലധികം അദ്ധ്യാപകർ സമ്മേളനത്തിൽ പങ്കെടുത്തു.

## കലാമൽസരങ്ങൾ

ഡൽഹി ഭദ്രാസനാടിസ്ഥാനത്തിൽ ഇദംപ്രഥമായി നടത്തിയ സൺഡേസ്കൂൾ കലാമൽസരങ്ങളിൽ, ഡൽഹി ഭദ്രാസനത്തിലെ വിവിധ പള്ളികളിൽനിന്നും ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയ 140–ലധികം കുട്ടികൾ പങ്കെടുത്തു. ഒക്ടോബർ 24–ാം തീയതി ഡൽഹി ഓർത്തഡോക്സ് സെൻററിൽ വെച്ചാണ് മത്സരങ്ങൾ നടന്നത്.

## കുഷ്ഠരോഗാശുപത്രി സന്ദർശിച്ചു

ഓർത്തഡോക്സ് യുവജനസമാജാംഗങ്ങൾ ഡിസംബർ 12–ാം തീയതി ആയിരത്തിലധികം അന്തേവാസികളുള്ള നൂറനാട് കുഷ്ഠരോഗാശുപത്രിയിലെ അന്തേവാസികളെ സന്ദർശിച്ചു. രാവിലെ പ്രസ്ഥാനം പ്രസിഡണ്ട് പൗലൂസ് മാർ മിലീത്തിയോസ് മെത്രാപ്പോലീത്താ ആസ്പത്രി ചാപ്പലിൽ വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് പൊതുസമ്മേളനത്തിനുശേഷം എല്ലാവർക്കും ഭക്ഷണവും വസ്ത്രവും പണവും വിതരണംചെയ്തു.

കൊരട്ടി: 1993 ജനുവരി 9–ാം തീയതി 800–ൽ അധികം അന്തേവാസികളുള്ള കൊരട്ടി കുഷ്ഠരോഗാശുപത്രി സന്ദർശിച്ചു. രാവിലെ മിലീത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. തുടർന്ന് പൊതുസമ്മേളനവും ഉണ്ടായിരുന്നു.

## വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക കോൺഫറൻസ്

മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം 84–ാം വാർഷിക കോൺഫറൻസ് 1992 ഡിസംബർ 19 മുതൽ 23 വരെ പരുമല സെമ്മിനാരിയിൽ നടന്നു. ഉൽഘാടന സമ്മേളനത്തിൽ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലിത്താ അദ്ധ്യക്ഷത വഹിക്കുകയും ഗുരു നിത്യചൈതന്യയതി മുഖ്യപ്രഭാഷണം നടത്തുകയും ചെയ്തു. ഡോ. കെ. എം. തരകൻ, റവ. ഡോ. എം. ഒ. ജോൺ, റവ. ഡോ. വി. പി. വറുഗീസ്, ഡോ. കെ. എൻ. നമ്പൂതിരിപ്പാട് എന്നിവർ പ്രഭാഷണങ്ങൾ നടത്തി. നിയുക്ത മെത്രാൻ ഡോ. യാക്കോബ് റമ്പാൻ ധ്യാനം നയിച്ചു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, സഖറിയാസ് മാർ ദീവന്നാസ്യോസ്, ജോബ് മാർ പീലക്സീനോസ്, ഗീവറുഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാർ വി. കുർബ്ബാന അർപ്പിച്ചു.

ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ സമാപനയോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ, ബൈബിൾ സൊസൈററി സെക്രട്ടറി റവ. സഖറിയാ കോശി, ശ്രീ. ടോമിൻ ജെ. തച്ചങ്കരി ഐ. പി. എസ്., ശ്രീ. അഭിലാഷ് ജെ. വറുഗീസ് എന്നിവരും പ്രസംഗിച്ചു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ക്രിസ്തുമസ് സന്ദേശം നൽകി. ഗീവറുഗീസ് മാർ കൂറിലോസ് എപ്പിസ്ക്കോപ്പ സമർപ്പണപ്രാർത്ഥന നടത്തി. ഫാ. എം. സി. ചെറിയാൻ സ്വാഗതവും ഫാ. ജോൺ തോമസ് കൃതജ്ഞതയും പറഞ്ഞു. മന്ത്രി ഉമ്മൻ ചാണ്ടി ജോസഫ്. എം. പുതുശേരി എം. എൽ. എ. എന്നിവരും ക്യാമ്പിൽ സംബന്ധിച്ചു.

## വൈദീകയോഗം

സുൽത്താൻബത്തേരി ഭദ്രാസനത്തിലെ വൈദീകരുടെ ഏകദിനസമ്മേളനം ബത്തേരി സെൻറ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നവംബർ 24–ാം തീയതി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു. വൈദീക സെക്രട്ടറി ഫാ. ഏബ്രഹാം മാത്യു സ്വാഗതം ആശംസിച്ചു. ഫാ. പി. എൻ. പോൾ ക്ലാസെടുത്തു. നിയുക്ത മെത്രാൻ ഫാ. പൗലൂസ് O.I.C. യ്ക്ക് ബത്തേരി ഭദ്രാസന വൈദീകർ സ്വീകരണം നൽകി. സ്വീകരണസമ്മേളനത്തിൽ ക്ലീമീസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. വെരി. റവ. പൗലൂസ് കോർ എപ്പിസ്കോപ്പാ പൂമററത്തിൽ, ഫാ. അബ്രഹാം മാത്യു എന്നിവർ ആശംസകൾ അർപ്പിച്ചു. പൗലൂസ് അച്ചൻ സ്വീകരണത്തിന് നന്ദി പറഞ്ഞു. ഉച്ചകഴിഞ്ഞ് ചർച്ചകൾ നടന്നു. S.S.L.C. പരീക്ഷയ്ക്ക് ഏററവും കൂടുതൽ മാർക്ക് വാങ്ങുന്ന സമർത്ഥരായ കുട്ടികൾക്ക് കേളകം, കിളിയൻതറ, മാനന്തവാടി, മീനങ്ങാടി, ബത്തേരി എന്നീ അഞ്ചു സൺണ്ടേസ്കൂൾ ഡിസ്ട്രിക്ടിൽ നിന്നും (ഒരു ഡിസ്ട്രിക്ടിന് ഒരു കുട്ടി എന്ന നിലയിൽ) തെരഞ്ഞെടുക്കപ്പെടുന്നവർക്ക് 500 രൂപയുടെ കാഷ് അവാർഡ് നൽകുന്നതാണെന്ന് മെത്രാപ്പോലീത്താ യോഗത്തിൽ പ്രസ്താവിച്ചു.

ഫാ, അബ്രഹാം മാത്യു എടേക്കാട്ട് ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടതിൽ യോഗം സന്തോഷം രേഖപ്പെടുത്തി. പുതിയ വൈദിക സെക്രട്ടറിയായി ഫാ. പി. എസ്. മർക്കോസിനെ തെരഞ്ഞെടുത്തു.

## വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എൻഡോവ്മെൻറ്

വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ചരമ ജൂബിലിയോടനുബന്ധിച്ച് ഏർപ്പെടുത്തിയിട്ടുള്ള എൻഡോവ്മെൻറിൽനിന്ന് ചികിൽസാസഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. ചികിൽസയ്ക്ക് പണസംബന്ധമായി ഞെരുങ്ങുന്ന ആൾക്കാർ സഹായത്തിന് അപേക്ഷിക്കുന്നതിനുള്ള ഫാറത്തിന് സെക്രട്ടറി, വി. എം. ഡി. എൻഡോവ്മെൻറ് ഫണ്ട്, പി. ഒ. ബോക്സ് 98, കോട്ടയം–086001 എന്ന വിലാസത്തിൽ അപേക്ഷിക്കുക. ഫാറങ്ങൾ പൂരിപ്പിച്ച് ഫെബ്രുവരി 10-നു മുമ്പ് ലഭിക്കത്തക്കവണ്ണം അയച്ചിരിക്കണം.

ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ
സെക്രട്ടറി

# പത്രാധിപർക്കുള്ള കത്ത്:

ബഹുമാനപ്പെട്ട അച്ചാ,

കഴിഞ്ഞ നവംബർ മാസത്തിലെ മലങ്കരസഭയിൽ ന്യൂയോർക്കിൽനിന്നു ബഹുമാനപ്പെട്ട ഏ. കെ. ചെറിയാൻ അച്ചൻ മണിപ്പാലിലുള്ള കോളേജു വിദ്യാർത്ഥികളായ നമ്മുടെ ആത്മീയ മക്കളുടെ ആത്മീയ പരിപാലനത്തിലുള വൈപരീത്യത്തെക്കുറിച്ചു എഴുതിയ കത്തു വായിച്ചു. ഇതോടൊപ്പം നമ്മുടെ സഭാനേതൃത്വം വളരെ ഗൗരവമായി ചിന്തിക്കേണ്ട ചില കാര്യങ്ങൾകൂടി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. മണിപ്പാൽ, ബ്രഹ്മവാർ മിഷൻ കേന്ദ്രത്തിൽനിന്നു 13 കിലോമീററർ മാത്രം ദൂരത്തിൽ സ്ഥിതിചെയ്യുന്നു. ബ്രഹ്മവാറിൽ ഇപ്പോൾ മൂന്നു വൈദികർ പ്രവർത്തിക്കുന്നുണ്ട്. ഇവർ ബ്രഹ്മവാറിലും കർണ്ണാടക സ്റേററിന്റെ വിവിധ ഭാഗങ്ങളിലായി ഏഴു പള്ളികളുടെ പരിപാലനം നിർവഹിക്കുന്നു. ഈ ഏഴു പള്ളികളും കൊങ്കിണി സഹോദരങ്ങളുടേതാണ്. ഇവയെല്ലാം പ്രത്യേകിച്ച് കത്തോലിക്കാ ആശ്രമങ്ങളുടെയും മഠങ്ങളുടെയും നിഴലിൽ കഴിയുന്നതുകൊണ്ട് 24 മണിക്കൂറും ജാഗ്രത പുലർത്തേണ്ടതുണ്ട്. ഈ കൃത്യം തന്നെ നിർവഹിക്കുന്നതിന് കഴിയാതെയിരിക്കുന്നു.

ബഹുമാനപ്പെട്ട ചെറിയാൻ അച്ചൻ ചൂണ്ടിക്കാണിച്ചിരിക്കുന്നതുപോലെ മണിപ്പാലിൽ നമ്മുടെ അനേക വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. അവിടെനിന്ന് അല്പം കിഴക്കോട്ടു മാറി കാർക്കള എന്ന സ്ഥലത്ത് എൻജിനീയറിംഗ് കോളേജിലും ഫാർമസി കോളേജിലുമായി 50–ലധികം വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. വടക്കോട്ടു പോയാൽ ഭഡ്കൽ എന്ന സ്ഥലത്ത് എൻജിനീയറിംഗ് കോളേജിൽ നമ്മുടെ ധാരാളം വിദ്യാർത്ഥികൾ പഠിക്കുന്നുണ്ട്. കൂടാതെ സൗത്ത് കാനറായ്ക്കു കിഴക്ക് സാഗരാ എന്ന സ്ഥലത്തു നമ്മുടെ സഭാംഗങ്ങളായ കുടിയേററക്കാർ വസിക്കുന്നുണ്ട്. ഇവർക്ക് കത്തോലിക്കാസഭയുടെ സാഗരാ മിഷനിൽ നിന്നുള്ള ആത്മീയപാലനം ലഭിക്കുന്നു. വീണ്ടും വടക്കോട്ട് പോയാൽ കാർവാർ നഗരത്തിൽ നമ്മുടെ ഒരു ഇടവക രൂപവൽക്കരിക്കാനും മാത്രം ആളുകൾ ഉണ്ട്. ഇവയൊന്നും കൂടാതെ അര ശതാബ്ദത്തിനു മുമ്പ് മദ്ധ്യകേരളത്തിൽ നിന്നു മലബാറിൽ കുടിയേറി പാർത്തവരായ നമ്മുടെ സഭാംഗങ്ങൾ ഇന്ന് ധാരാളമായി സൗത്തു കാനറായുടെ വിവിധഭാഗങ്ങളിലേക്ക് വളരെ വടക്കോട്ടുമായി വീണ്ടുംകുടിയേററം ആരംഭിച്ചുകഴിഞ്ഞു. ഈ കുടിയേററം കൊങ്കൺ റയിൽവേയുടെ ആരംഭത്തോടെ വർദ്ധിച്ചുവരുന്നു. ഇങ്ങനെ വരുന്നവർ തൽസ്ഥാനങ്ങളിൽ സൗകര്യപ്പെട്ടുവരുന്ന സഭാവിഭാഗത്തോടു ചേർന്നു ജീവിക്കാൻ നിർബന്ധിതരായിത്തീരുന്നു.

ഇത്രയും കാര്യങ്ങൾ പരിഗണിച്ചുതന്നെ സൗത്തു കാനറായിൽ നമ്മുടെ സഭയുടെ ഒരു സുപ്രധാന കേന്ദ്രം ആരംഭിക്കുവാൻ കഴിയണം. കൂടാതെ വർഷങ്ങളായി തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളുടെ വളക്കൂറിൽ കഴിയുന്ന നമ്മുടെ ആശ്രമ പ്രസ്ഥാനക്കാർ അവരുടെ ശാഖകളോ പുതിയ ഒരു ആശ്രമപ്രസ്ഥാനമോ ഈ ഭാഗത്തു തുടങ്ങുന്നുവെങ്കിൽ അത് അവരുടെയും സഭയുടെയും വളർച്ചയ്ക്കും നേട്ടമായിട്ടു തീരുന്നതാണ്. അതുവഴി ഉപജീവനത്തിനു ചിതറിപ്പോകുന്ന സഭാംഗങ്ങളെ പിൻതുടർന്നു സഭയുടെ അതിർത്തിയെ പരിരക്ഷിക്കാനും സഹായിക്കും. എന്തു തന്നെ ആയാലും സഭയുടെ പ്രത്യേകിച്ച് മേല്പട്ടക്കാരുടെ അടിയന്തര ശ്രദ്ധ ഈ ഭാഗത്തേക്ക് ഉണ്ടാകേണ്ടതു സഭയുടെ കർത്തവ്യംആണ്, കാലഘട്ടത്തിന്റെ വിളിയാണ്.

ഫാ. ററി. എം. കുറിയാക്കോസ്
ബ്രഹ്മവാർ മിഷൻ

## GOD–OUR FORT

Cast all thy burthen upon Lord
He will take care of thee
Frot not nor fear for thy God
With mighty hands will support thee
Put trust in God, be bold
Strengthen heart, to the last hold.
Merciful is the Lord omnipotent
Loving father, Preserver b'nevolent
O! the God Almighty! deliver us
Thy humble flock from evils.

–K. V. Punnoose

## വാർഷികസമ്മേളനം

സുൽത്താൻബത്തേരി ഭദ്രാസന മർത്തമറിയം സമാജ വാർഷികം ഡിസംബർ 29, 30, 31 തീയതികളിൽ കേളകം ഗ്രൂപ്പിന്റെ ആഭിമുഖ്യത്തിൽ കേളകം സെ. ജോർജ് പള്ളിയിൽവച്ചു നടന്നു. 29–ാം തീയതി സഖറിയാ മാർ അന്തോണിയോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം കുര്യാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. തുടർന്നുള്ള ദിവസങ്ങളിൽ അന്തോണിയോസ് തിരുമേനി, ക്ലീമ്മീസ് തിരുമേനി, സിസ്ററർ തെരസീനാ എന്നിവർ ക്ലാസുകൾ എടുത്തു. 30–ാം തിയതി നടന്ന വാർഷികസമ്മേളനത്തിൽ ക്ലീമ്മീസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. പൗലോസ് കോറെപ്പിസ്ക്കോപ്പാ, ഗീവർഗീസ് കോർ എപ്പിസ്ക്കോപ്പാ, ഫാ. ജോസഫ്, ഫാ. വർഗീസ് ജോർജ്, ഫാ. സ്ററീഫൻ, ഫാ. വർഗീസ്, ബീന, ഇട്ടൻ എന്നിവർ ആശംസാപ്രസംഗം ചെയ്തു. 31–ാം തീയതി വി. കുർബ്ബാനയ്ക്കുശേഷം സമ്മേളനം പര്യവസാനിച്ചു.

# ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

## മൂന്നു നോമ്പ് – ഹെബ്രു. 1 – 3

പുറജാതിക്കാരുടെ മഹാനഗരമാണ് നിനെവേ. അവിടേക്കു ദൂതുമായി പോകുന്ന യിസ്രയേൽ പ്രവാചകൻ. അവൻെറ പ്രസംഗം കേട്ടു ആബാലവൃദ്ധം ജനങ്ങളും ഉപവാസത്തോടും പ്രാർത്ഥനയോടും തങ്ങളുടെ പാപങ്ങളെ ഏററു പറഞ്ഞുപേക്ഷിച്ചു. സംഭവിക്കാമായിരുന്ന വലിയ അനർത്ഥത്തിൽനിന്നു അവർ മോചനം പ്രാപിച്ചു.

ആത്മാർത്ഥമായ അനുതാപഹൃദയത്തോടെ ഉപവാസവും നോമ്പും അനുഷ്ഠിക്കുന്നവർ ഏതു കൊടിയ അനർത്ഥത്തിൽനിന്നും വിടുതൽ പ്രാപിക്കും. ഉപവാസം പുറജാതികൾക്കു ഫലിച്ചു എങ്കിൽ ദൈവജനത്തിനു എത്രയധികം?

## മായൽത്തൊ–കർത്താവിൻെറ ദേവാലയപ്രവേശനം – ഹെബ്രു. 2

(ലൂക്കോ. 2:22–40)

കടിഞ്ഞൂലായ ആണൊക്കെയും കർത്താവിനു വിശുദ്ധം ആയിരിക്കേണം എന്ന ന്യായപ്രമാണവ്യവസ്ഥിതിയനുസരിച്ച് സമർപ്പിക്കാനാണ് യേശുവിൻെറ മാതാപിതാക്കൾ അവനെ ദേവാലയത്തിലേക്കു കൊണ്ടുചെല്ലുന്നത്. ദേവാലയത്തേക്കാൾ വലിയവനാണ് അവനെന്നു മാതാപിതാക്കൾക്കറിയാം. എങ്കിലും നിയമം അനുഷ്ഠിക്കേണ്ടതാവശ്യമായിരുന്നു. കർത്താവുതന്നെ പറഞ്ഞല്ലോ. ഞാൻ ന്യായപ്രമാണത്തെ നീക്കുവാനല്ല, നിവൃത്തിപ്പാനത്രെ വന്നത്.

വി. മാമ്മോദീസായാൽ വീണ്ടും ജനിച്ച ഏവരും സ്വർഗ്ഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യജാതന്മാരുടെ സഭയിൽ പെട്ടവരത്രെ (എബ്രാ. 12:23). ആദ്യജാതന്മാർ കർത്താവിൻെറ വേലയ്ക്കും, അവൻെറ നാമമഹത്വത്തിനുംവേണ്ടി പൂർണ്ണമായി സമർപ്പിക്കേണ്ടവരാകുന്നു. സ്വജീവിതത്തിൽകൂടി കർത്താവിൻെറ നാമത്തെ മററുള്ളവരുടെ മുമ്പാകെ വിശുദ്ധീകരിക്കുന്ന വിശുദ്ധന്മാരായിത്തീരണം ഓരോരുത്തരും.

സഭയാണു ദേവാലയം (1 തിമോ. 3:15). അതിൻെറ സ്വത്ത് വിശ്വാസികളുടെ വിശുദ്ധിയാണ്. സഭയിലെ നമ്മുടെ ജീവിതം മററുള്ളവർക്കു സമാധാനം പകരുന്നതായിരിക്കണം. യേശുവിനെ കയ്യിലേന്തിയ ശിമ്യോൻ സമാധാനംകൊണ്ടു പുളകിതനായതുപോലെ.

## പട്ടക്കാരുടെ ഞായറാഴ്ച– ഹെബ്രു. 7

(മത്താ, 24:42–51)

യജമാനൻെറ വീട്ടുകാർക്ക് തൽസമയത്തു ഭക്ഷണം കൊടുക്കാൻ നിയോഗിക്കപ്പെട്ടിരിക്കുന്ന ശുശ്രൂഷക്കാരത്രെ പട്ടക്കാർ. സുവിശേഷത്താൽ വീണ്ടും ജനിപ്പിച്ചും ദൈവവചനത്താൽ പോഷിപ്പിച്ചും പ്രവർത്തിക്കേണ്ടവർ, അവരെ ഓർക്കുക മാത്രമല്ല, അവരുടെ വിശ്വാസത്തെ അനുകരിക്കുവാനും ദൈവവചനം ഓർമ്മപ്പെടുത്തുന്നു (എബ്രാ 13;7).

വി. പൗലോസ് ജാതികളുടെ ഇടയിൽ പുരോഹിതശുശ്രൂഷ ചെയ്തു എന്നാണ് റോമ. 15:15–ൽ വായിക്കുന്നത്. കർത്താവിൻെറ ഐഹികകാലത്ത് തിരഞ്ഞെടുത്ത 12 അപ്പോസ്തലന്മാരിൽ ഒരുവനായിരുന്നില്ല പൗലോസ്. എങ്കിലും താൻ അപ്പോസ്തലന്മാരെക്കാൾ ഒട്ടും കുറഞ്ഞവനല്ലെന്ന് പൗലോസും, പൗലോസ് അപ്പോസ്തലൻ തന്നെയാണെന്ന് പത്രോസും സമ്മതിക്കുന്നുണ്ട്. അങ്ങനെയുള്ള പൗലോസ് പുരോഹിതനാണെങ്കിൽ മററു പന്ത്രണ്ടു പേരും പുരോഹിതന്മാരാണെന്ന കാര്യത്തിൽ തർക്കമില്ല.

പുരോഹിതനാണ് വീണ്ടും ജനിപ്പിക്കാനുള്ള അധികാരം (1 കൊരി. 4:14–16). മാമ്മോദീസായിൽ കൂടിയത്രെ വീണ്ടും ജനിപ്പിക്കേണ്ടത് (തീത്തൊ. 3:6–7). സുവിശേഷത്താൽ വീണ്ടും ജനിപ്പിക്കുന്നവൻ പിതാവാണെന്നും, അങ്ങനെയുള്ളവനെ അനുകരിക്കണമെന്നും പൗലോസ് പറയുന്നു (1 കൊരി. 11:1: ഫിലി. 3;17). അവരെ ഓർക്കുന്നവർ ഓർമ്മയെ ശ്രേഷ്ഠതപ്പെടുത്തുന്നു: വിശ്വാസത്തെ അനുകരിക്കുന്നു.

## വാങ്ങിപ്പോയവരുടെ ഞായറാഴ്ച ഹെബ്രു. 14

വി. ലൂക്കോ, 12:32–48

യെരുശലേം ദൈവാലയത്തിൻെറ മതിലുകൾ ഇടിഞ്ഞും, വാതിലുകൾ ചുട്ടും നശിച്ചപ്പോൾ അതിനെ വീണ്ടും പണിയുവാൻ നെഹമ്യാവും എസ്രായും മററും തയ്യാറായി. ഈ സമയത്തു അവരുടെ നേർക്കുള്ള ചിലരുടെ ശത്രുതയും ഉപദ്രവങ്ങളും പ്രബലപ്പെട്ടു. ദേവാലയം പണിയണമെന്ന ദൃഢനിശ്ചയത്തോടെ യിസ്രയേൽ മക്കൾ ഒരു കാര്യം ചെയ്തു. അവർ അന്യജാതിക്കാരിൽനിന്നു വേർതിരിഞ്ഞു. തങ്ങളുടെ പാപങ്ങളെ ഏററുപറഞ്ഞുപേക്ഷിച്ചു. പിതാക്കന്മാരുടെ പാപങ്ങളെ ഏററുപറഞ്ഞപേക്ഷിച്ചു (നെഹ. 9:2). വാങ്ങിപ്പോയവരെ ഓർക്കുകയും, അവരുടെ പാപങ്ങളെ ഏററുപറഞ്ഞ് അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തപ്പോൾ ദേവാലയത്തിൻെറ പണി പൂർത്തീകരിക്കാൻ കഴിഞ്ഞു. യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവന് മരണമില്ല. മരണമില്ലാത്തവർ സഭയിലാണ്. സഭയുടെ ദൗത്യം പ്രാർത്ഥനയുമാണ്.

അമ്മയപ്പന്മാർക്കു പ്രത്യുപകാരം ചെയ്യാൻ പഠിക്കേണ്ടതിനെപ്പററി പൗലോസ് എഴുതുന്നു. വിധവയുടെ മകൻ ജീവിച്ചിരിപ്പില്ലാത്ത അപ്പനുവേണ്ടി ആത്മീക പ്രത്യുപകാരം ചെയ്യണമെന്നാണ് സൂചകം. അവർക്കുവേണ്ടി പ്രാർത്ഥിക്കുക, കുർബാന അർപ്പിക്കുക ആദിയായവ. ഇതു ദൈവസന്നിധിയിൽ പ്രസാദകരമത്രെ (1 തിമോ. 5:4) ★

# ഒരുമയോടെ വിശുദ്ധ ജീവിതത്തിലേക്ക്

(സ്റ്റാഫ് റിപ്പോർട്ടർ)

പരിശുദ്ധ പരുമല തിരുമേനിയുടെ പാദസ്പർശനത്താൽ പുണ്യമാക്കപ്പെട്ട പരുമല സെമിനാരിയിൽവച്ച് മലങ്കര ഓർത്തഡോക്സ് സഭയുടെ നൂതന സംരംഭങ്ങളിലൊന്നായ സമൂഹവിവാഹ പദ്ധതിയുടെ ഒന്നാം ഘട്ടം നടന്നു. മാനവസാഹോദര്യ ദർശനം ഉദ്ഘോഷിച്ച ചടങ്ങിൽ ഹിന്ദു, ക്രിസ്ത്യൻ, മുസ്ളീം ഇണകൾ സ്വന്തം മതാചാരപ്രകാരം വിവാഹിതരായി. മുപ്പത്തിമൂന്നു ജോഡി യുവമിഥുനങ്ങൾ, വിവാഹമണ്ഡപത്തിൽ അവർ കൈകോർത്തുനിന്നു, ഒന്നിച്ചുള്ള ജീവിതയാത്രയുടെ തുടക്കം കുറിച്ചുകൊണ്ട്.

ഓരോ ജോഡി വധൂവരന്മാർക്കും അവരുടെ മതാചാരപ്രകാരമുള്ള വിവാഹം. മണിനാദവും ഖുറാൻ പരായണവും മന്ത്രോച്ചാരണവും ആ വിവാഹവേദികളിൽ വിശുദ്ധിയുടെ സംഗീതമായി. പരുമലയിലെ സമൂഹവിവാഹചടങ്ങിലൂടെ 33 കുടുംബങ്ങൾ പിറവികൊണ്ടു.

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്. സഖറിയാസ് മാർ അന്തോണിയോസ് എന്നിവരുടെ മുഖ്യ കാർമ്മികത്വത്തിലും 24 വൈദികരുടെ സഹകാർമ്മികത്വത്തിലുമാണ് ഓർത്തഡോക്സ് സഭാംഗങ്ങളായ 24 ജോഡികളുടെ വിവാഹം നടന്നത്. ഹിന്ദു വിഭാഗത്തിൽപെട്ട അഞ്ചും, ലത്തീൻ വിഭാഗത്തിൽപെട്ട രണ്ടും, സി. എസ്. ഐ., മുസ്ളീം വിഭാഗങ്ങളിലെ ഓരോന്നും വിവാഹങ്ങൾ പരുമല യു.പി. സ്കൂൾ മാന്നാർ സെൻറ് ഫ്രാൻസിസ് കത്തോലിക്കാപള്ളി, കിഴക്കേ മാന്നാർ സെൻറ് പീറ്റേഴ്സ് സി.എസ്.ഐ. പള്ളി എന്നിവടങ്ങളിൽവച്ച് നടന്നു. വധൂവരന്മാരുടെ ബന്ധുക്കളും, സുഹൃത്തുക്കളും സഭാംഗങ്ങളുമടങ്ങിയ ആയിരക്കണക്കിന് ജനങ്ങൾ ഈ ധന്യമുഹൂർത്തത്തിനു സാക്ഷിയായി. സാമ്പത്തിക പരാധീനതയുടെ നെടുവീർപ്പുകളിൽ അമർന്നുപോയേക്കാവുന്ന 33 യുവതികളുടെ വിവാഹസ്വപ്നങ്ങൾ അങ്ങനെ സാഫല്യമായി. അവരുടെ മാതാപിതാക്കളുടെയും ബന്ധുജനങ്ങളുടെയും ഹൃദയങ്ങളിൽ ആശ്വാസനിശ്വാസമുതിർത്ത് അശരണർക്കു കൈത്താങ്ങായിത്തീർന്നു. സമൂഹവിവാഹം മതമൈത്രിക്കു പുതിയയൊരു കാൽവയ്പായി. സാമൂഹികപരിഷ്ക്കർത്താവും പരിശുദ്ധനുമായ പരുമലതിരുമേനിയുടെ ചൈതന്യം ത്രസിച്ചുനിൽക്കുന്ന പരുമല, സമൂഹവിഹാഹത്തിന് വേദിയായത് മറ്റൊരു ചരിത്രനിയോഗമായി.

രാവിലെ 10–ന് ആരംഭിച്ച ഒരുക്കങ്ങൾ ഉച്ചകഴിഞ്ഞ് ഒന്നരമണിക്ക് പിന്നീടു നടന്ന പൊതുസമ്മേളനം കേരള ധനകാര്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി ഉദ്ഘാടനംചെയ്തു. സാമ്പത്തികപരാധീനതമൂലം പല മാതാപിതാക്കളും അനുഭവിക്കുന്ന സാമൂഹിക പ്രശ്നത്തിനുത്തരമാണീ പരിപാടിയെന്നും ഇത് മതസൗഹാർദ്ദത്തിൻെറ പ്രതീകമായി മററുള്ളവർക്കും പ്രചോദനം നൽകട്ടെയെന്നും അദ്ദേഹം ആശംസിച്ചു. ശ്രേഷ്ട നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. അമേരിക്കയിൽ ചികിൽസയിൽ കഴിയുന്ന പ. കാതോലിക്കാബാവായുടെ സന്ദേശം വൈദികട്രസ്ററി ഫാ. മത്തായി നൂറനാൽ വായിച്ചു. മാത്യൂസ് മാർ സേവേറിയോസ്, മുൻമന്ത്രി പി. ജെ. ജോസഫ്, എം.എൽ.എ. മാരായ മാമ്മൻ മത്തായി, ശോഭന ജോർജ്, ജോസഫ് എം. പുതുശേരി, സഭാട്രസ്ററി പി. സി. ഏബ്രഹാം, സെക്രട്ടറി എം. ററി. പോൾ എന്നിവർ ആശംസകൾ അർപ്പിച്ചു. ഫാ. മത്തായി വിലനിലം നവദമ്പതികളെ സ്വീകരിച്ചു. വിവിധ മതമേധാവികളും രാഷ്ട്രീയ നേതാക്കളും സാമൂഹ്യനേതാക്കളും ചടങ്ങിൻെറ മാധുര്യത്തെ വാഴ്ത്തി. ഫീലിപ്പോസ് മാർ യൗസേബിയോസ് വേദപുസ്തകവും സ്വാമി ത്രദ്ധാനന്ദജി ഭഗവദ് ഗീതയും, ജനാബ് പി. എം. മീരാൻ മൗലവി ഖുറാനും വായിച്ചപ്പോൾ മതസൗഹാർദത്തിൻെറ സുഗന്ധവും അവിടെ പൊട്ടിവിരിഞ്ഞു.

വധൂവരന്മാർക്ക് നിക്ഷേപരേഖ വിതരണത്തിൻെറ ഉദ്ഘാടനം ആരോഗ്യമന്ത്രി ആർ. രാമ

## ശിലാസ്ഥാപനം

ബോംബെ–ചെമ്പൂർ മാർ ഗ്രീഗോറിയോസ് ഇടവകയുടെ ആഭിമുഖ്യത്തിലുള്ള **St. Gregorios Educational & Medical Trust**–ന്റെ ചുമതലയിൽ നടത്തപ്പെടുന്ന സെ. ഗ്രീഗോറിയോസ് സൺഡേസ്കൂൾ കെട്ടിടത്തിന്റെ ശിലാസ്ഥാപനം അഭിവന്ദ്യ തേയോഫിലോസ് തിരുമേനി നിർവ്വഹിച്ചു. ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയും അനേകം വൈദികരും ജർമ്മൻ പ്രതിനിധികളും രാഷ്ട്രീയനേതാക്കളും ചടങ്ങിൽ സംബന്ധിച്ചു. തുടർന്ന് മാർ തെയോഫിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ മാർ കൂറീലോസ്, ഹസു അഡ്വാനി, വി. ബാലചന്ദ്രൻ, സുന്ദർ കുമാർ റാണി, ഫിലിപ്പ് ഈശോ, ഹാൻസ് ജഗൻ മേയർ എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. മലങ്കര സഭാ മാനേജിംഗ് കമ്മററി മെമ്പറും ഭദ്രാസന കൗൺസിൽ അംഗവുമായ പി. ജെ. കോശിയിൽനിന്ന 10000/– രൂപാ സ്വീകരിച്ചുകൊണ്ട് നിർമ്മാണ ഫണ്ട് തിരുമേനി ഉദ്ഘാടനം ചെയ്തു. ഫാ. യൗനാൻ മുളമൂട്ടിൽ സ്വാഗതവും എം. ജി. ഡാനിയേൽ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## ദേവലോകത്ത് സ്റേററ് ബാങ്ക് ശാഖ

ദേവലോകം കാതോലിക്കേററ് അരമനയുടെ മുൻവശത്തുള്ള ഓഡിറേറാറിയത്തിന്റെ അടിയിലത്തെ നിലയിൽ കാതോലിക്കേററ് ആൻഡ് എം. ഡി. സ്കൂൾ ഓഫീസിനോടു ചേർന്ന് സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഒരു **Extention Counter** ആരംഭിച്ചു. കൗണ്ടറിന്റെ ഉത്ഘാടനം ജനുവരി 4–ാം തീയതി നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി നിർവ്വഹിച്ചു.

## സഭാസ്മരണകൾ പ്രകാശനം ചെയ്തു

ആമ്പല്ലൂർ: വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സെക്രട്ടറിയായിരുന്ന ദിവ്യശ്രീ മണലിൽ യാക്കോബു കത്തനാരുടെ 'സഭാസ്മരണകൾ' മാന്തുരുത്തേൽ പള്ളിയിൽ വച്ച് ജസ്ററീസ് കെ. ജോൺ മാത്യു പ്രകാശനം ചെയ്തു. ആദ്യ കോപ്പി മണലിൽ അച്ചൻ ഏററുവാങ്ങി, റി, വി. പീലിപ്പോസ് കോർ എപ്പിസ്കോപ്പാ അദ്ധ്യക്ഷത വഹിച്ചു. കോട്ടയം മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, ഗ്രന്ഥകർത്താവായ കെ. വി. മാമ്മൻ എന്നിവർ പ്രസംഗിച്ചു.

[പുസ്തകത്തിന്റെ കോപ്പി 25 രൂപയ്ക്ക് കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ലിഷേഴ്സ് മാങ്ങാനം, കോട്ടയം–18 എന്ന വിലാസത്തിലും, കാതോലിക്കേററ് ഓഫീസിലും ലഭിക്കുന്നതാണ്.]

---

ചന്ദ്രൻനായർ നിർവഹിച്ചു. ജനറൽ കൺവീനർ തോമസ് മാത്യു കുമ്പക്കാട്ട് സ്വാഗതവും ജേക്കബ് തോമസ് അരികുപുറം നന്ദിയും പറഞ്ഞു.

വീട്ടുകാർ ആലോചിച്ചു സമുദായത്തിന്റെ അംഗീകാരമുള്ള വിവാഹങ്ങളേ സമൂഹവിവാഹത്തിൽ പാടുള്ളുവെന്ന് സഭയ്ക്കു നിർബന്ധമുണ്ടായിരുന്നു. സമൂഹവിവാഹം പ്രകസനമാകാതിരിക്കാനായിരുന്നു ഈ മുൻകരുതൽ. ഓരോ ജോടിക്കും 10000 രൂപാ ഫിക്സഡ് ഡിപ്പോസിററായും 2500 രൂപാ വിവാഹച്ചെലവിനായും സഭ നൽകി. 500 വിവാഹങ്ങൾ നടത്തുന്നതിന്റെ ഒന്നാം ഘട്ടമായാണു 33 വിവാഹങ്ങൾ നടത്തിയത്. 10 ഘട്ടമായി മൊത്തം വിവാഹങ്ങൾ നടക്കും.

# വൈദികചരമങ്ങൾ

## ഫാ. ഈ. ജെ. ഏബ്രഹാം



മൂലേടം സെ. മേരീസ് പള്ളി വികാരി, പഴയ സെമിനാരി മാനേജർ, മരത്തുംകോട് സെ. ഗ്രീഗോറിയോസ്, മാന്നാർ മർത്തമറിയം എന്നീ പള്ളികളിലെ വികാരി കാതോലിക്കേറ്റ് പ്രസ് മാനേജർ എന്നീ നിലകളിൽ ദീർഘകാലം സേവനം അനുഷ്ഠിച്ച റവ. ഫാ. ഈ. ജെ. ഏബ്രഹാം (90) (എണ്ണയ്ക്കൽ) ജനുവരി 6-ാം തീയതി വൈകിട്ട് നിര്യാതനായി. മൃതദേഹം 7-ാം തീയതി മൂലേടം പള്ളിയിൽ നേരത്തെ അച്ചൻതന്നെ തയ്യാറാക്കിയിരുന്ന കല്ലറയിൽ സംസ്ക്കരിച്ചു. ശവസംസ്ക്കാര ശുശ്രൂഷയ്ക്ക് ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ നേതൃത്വം നൽകി. മാർ എപ്പിപ്പാനിയോസ്, മാർ യൗസേബിയോസ്, മാർ ഈവാനിയോസ്, മാർ സേവേറിയോസ്, മാർ അന്തോണിയോസ് എന്നീ തിരുമേനിമാരും കോറെപ്പിസ്കോപ്പന്മാരും റമ്പാന്മാരുമായി അനേകം വൈദികർ സഹകാർമ്മികത്വം വഹിച്ചു. മാർ എപ്പിപ്പാനോസ് മെത്രാപ്പോലീത്താ ചരമപ്രസംഗം നടത്തി. പ്രായം കൊണ്ടും സഭാ പ്രവർത്തനങ്ങൾമൂലവും ഉന്നത സ്ഥാനത്തെത്തിയ ഏബ്രഹാം അച്ചൻ അഹറോവെപ്പോലെ ഹോർ പർവ്വതത്തിൽ എത്തിയശേഷമാണ് ഈ ലോകം വിട്ടത് എന്നും സന്യാസ ജീവിതത്തിലേക്ക് ആളുകൾ ആശ്രമങ്ങളിൽ ചേരുന്നതിന് മടിച്ചിരുന്ന കാലത്ത് എഴുപതിൽപരം വർഷങ്ങൾക്കുമുമ്പ് സന്യാസജീവിതം തെരഞ്ഞെടുത്ത് ബഥനി ആശ്രമാംഗമായി ചേർന്ന ബ. അച്ചൻ എന്നും സ്മരണാർഹനാണെന്നും ബഥനി ആശ്രമാധിപൻ സഭാപരിവർത്തനം ചെയ്ത് റോമ്മാസഭയിൽ ചേർന്നപ്പോൾ പ്രലോഭനങ്ങൾക്കു വഴിപ്പെടാതെ ഓർത്തഡോക്സ് സഭയിൽ ഉറച്ചുനിന്ന് വിശ്വാസം കാത്ത ഒരു വിശ്വാസധീരനാണെന്നും മൂലേടം പള്ളിയുടെ സ്ഥാപകൻ കൂടിയായ അച്ചൻ മററു പല പള്ളികളും പണികഴിപ്പിച്ചിട്ടുള്ള ഒരു ശില്പിയാണെന്നും പ്രസംഗമദ്ധ്യേ എപ്പിപ്പാനിയോസ് തിരുമേനി പറയുകകയുണ്ടായി.

ദീർഘനാൾ ദേവലോകം അരമനയിൽ താമസിച്ച് കാതോലിക്കേറ്റ് പ്രസിൻെറ ചുമതല വഹിക്കുകയും പ. ഗീവർഗീസ് ദ്വിതീയൻ, പ. ഔഗേൻ പ്രഥമൻ, പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, പ. മാത്യൂസ് ദ്വിതീയൻ എന്നീ ബാവാമാരോടൊന്നിച്ച് താമസിച്ച് അവരെ ശുശ്രൂഷിച്ച് അനുഗ്രഹം പ്രാപിക്കുകയും ചെയ്യുന്നതിനുള്ള ഭാഗ്യം അച്ചന് ലഭിച്ചു.

ഏതാനും വർഷങ്ങളായി അച്ചൻ ഇടവകഭരണത്തിൽനിന്നുംമററും റിട്ടയർ ചെയ്ത് ദേവലോകം അരമനയിൽ താമസിക്കുകയായിരുന്നു. രോഗിയായി മാങ്ങാനം മന്ദിരം ആസ്പത്രിയിൽ താമസിക്കുമ്പോഴാണ് നിര്യാതനായത്. ഉടൻതന്നെ മൃതദേഹം അംശവസ്ത്രങ്ങൾ ധരിപ്പിച്ച് അരമന ചാപ്പലിൽ കൊണ്ടുവന്ന് പ്രത്യേക ശുശ്രൂഷകൾ നടത്തിയശേഷമാണ് മൂലേടം പള്ളിയിലേക്ക് കൊണ്ടുപോയത്. ശവസംസ്ക്കാര ശുശ്രൂഷയിൽ വലിയ ഒരു ജനക്കൂട്ടം സംബന്ധിച്ചിരുന്നു.

## ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ

തിരുവല്ല ഏററ്റ് ഏബ്രഹാം കോർ എപ്പിസ്ക്കോപ്പാ (94) ഡിസം. 3-ാം തീയതി നിര്യാതനായി. സംസ്ക്കാരം നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഈയോബ് മാർ പീലക്സിനോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ പാലിയേക്കര പള്ളിയിൽ നടത്തി.

## ഫാ. ടി. കെ. നൈനാൻ

പത്തനാപുരം തെക്കേടത്ത് ഫാ. ടി. കെ. നൈനാൻ (70) നിര്യാതനായി. ശവസംസ്ക്കാരം നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ്, മാർ എപ്പിപ്പാനിയോസ്, മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ ജനുവരി രണ്ടിന് മാർ ലാസർ ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

## ഫാ. ജോസഫ് ചുങ്കത്ത്

ആർത്താററ് കുന്നംകുളം മഹാഇടവക മുൻ വികാരി വെള്ളറക്കാട് ഫാ. ജോസഫ് ചുങ്കത്ത് (73) നിര്യാതനായി. സംസ്ക്കാരം ജനുവരി ഒന്നിന് പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ കാർമ്മികത്വത്തിൽ ആർത്താററ് കത്തീഡ്രൽ പള്ളിയിൽ നടത്തി.

—०—




കോട്ടയം ബസേലിയോസ് കോളജ് ധനശാസ്ത്ര വകുപ്പ് രജതജൂബിലി സ്മാരകമായി ആരംഭിച്ച "തൊഴിൽ മാർഗ്ഗ നിർദ്ദേശ - മാനവവികസന പദ്ധതി" ഫിലിപ്പോസ് മാർ യൗസേബിയസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്യുന്നു.



യൂഹാനോൻ മാർ സേവേറിയോസ് മെമ്മോറിയൽ സ്കൂളിൻെറ ശിലാസ്ഥാപനം സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ നിർവഹിക്കുന്നു.



Licence No. 475. 11th APRIL [illegible] Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

FOR FAVOURS RECEIVED



M[illegible]HEW ABRAHAM

(Rajan)

Kottappurathu

[illegible]rinted [illegible] published by Rev. Fr. T.G. Zacharia

[illegible]or Orth[illegible]x Viswasa Paripalana Samathy, Kottayam

[illegible]t the Calica[illegible], Kottayam - 38

Chief E[illegible] [illegible]cob Kurian